# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 124 വൃശ്ചികം * 1948 | ലക്കം 2



തിരുവാഴക്കാട്ടു് സുറിയാനിപ്പള്ളി.

# വിഷയവിവരം.



# വിധിപ്രസ്താവിച്ചു

## ബ്രഹ്മവാർ പള്ളിക്കേസ്.

ബ്രഹ്മവാർ പള്ളി സംബന്ധിച്ചു പാത്രിയർക്കീസ് കക്ഷിയും കാതോലിക്കാകക്ഷിയും തമ്മിൽ മദ്രാസ് ഹൈക്കോടതിയിൽ നടന്നുവന്നിരുന്ന കേസ്സ് വൃശ്ചികം 25-ാംതീയതി കാതോലിക്കാകക്ഷിക്കു ഗുണമായി ചീഫ്ജസ്റ്റീസും ജസ്‌റ്റീസ് മി. സോമസുന്ദരവും ഉൾപ്പെട്ട ബഞ്ചിൽ വിധിപ്രസ്താവിച്ചിരിക്കുന്നു. നമ്മുടെ ഭാഗത്തേക്കു വാദം നടത്തിയതു് മദ്രാസ് അഡ്വൊക്കേററു് ജനറലും, സമുദായക്കേസ് റിവ്യൂ വാദം നടത്തിയ ദേഹവുമായ മി. രാജയ്യർ ആയിരുന്നു.

◆◆◆◆◆◆◆◆◆◆◆◆◆◆

## പട്ടംകൊട

വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു തുലാമാസം 1-ാംതീയതി പത്തനാപുരം താബോർ ആശ്രമാംഗമായ ബ്രദർ സി. ഒ യോഹന്നാൻ, തലവൂർ പാങ്കിമാമ്മൂട്ടിൽ ദി. ശ്രീ യോഹന്നാൻ കത്തനാരുടെ പുത്രൻ മി. പി. വൈ. ജോർജ്ജ്, കവിയൂർ സ്ലീബാപ്പള്ളി ഇടവകക്കാരനും ഒരു സമുദായ പ്രവർത്തകനുമായ മി. ഏലിയാസ് തോമ്മസ് എന്നിവർക്കു പത്തനാപുരം താബോർദയറായിൽവച്ചും 18-ാം തീയതി പത്തനംതിട്ട കാതോലിക്കേററു് ഹൈസ്കൂൾ അദ്ധ്യാപകൻ മി. പി. എസ്. ശമുവേൽ ബി. എസ്‌സി-ക്കും 20-ാംതീയതിയും കല്ലുപ്പാറ താഴത്തെ പീടികയിൽ അലക്സന്ത്രയോസ് കത്തനാരുടെ മകൻ തോമസിനും പരുമല സിമ്മനാരിയിൽവച്ചും, വൃശ്ചികം 10-ാം തീയതി കുന്നംകുളം പുലിക്കോട്ടിൽ മി. ജോസഫ്, പുത്തൻകാവു് മെത്രാപ്പോലീററൻ ഇംഗ്ലീഷ് ഹൈസ്കൂൾ അദ്ധ്യാപകൻ മി. കെ. സി. ഉമ്മൻ ബി. എ. എന്നിവർക്കു കോട്ടയം പഴയസിമ്മനാരി ചാപ്പലിൽവച്ചും ശെമ്മാശുപട്ടവും, കങ്ങഴ സെൻറ് തോമ്മസ് പള്ളി വികാരി ദിവ്യശ്രീ വയലപ്പള്ളിൽ സ്കറിയാകത്തനാരുടെ പുത്രൻ ദിവ്യശ്രീ വി. സി. ജേക്കബ് ശെമ്മാശനു് 21-ാംതീയതി കോട്ടയം പഴയസിമ്മനാരി ചാപ്പലിൽവച്ചും കശീശാപ്പട്ടവും നൽകിയിരിക്കുന്നു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 124 വൃശ്ചികം * 1948 | ലക്കം 2


# പത്രാധിപക്കുറിപ്പുകൾ

## നോമ്പ്.

നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാളിനു സഭയെ ഒരുക്കുന്നതായ വിശുദ്ധ ഇരുപത്തഞ്ചുനോമ്പ് സമാഗതമായിരിക്കുന്നു. ഭൌമിക മനഃസ്ഥിതി ജനങ്ങളിൽ വർദ്ധിച്ചുവരുന്നതോടുകൂടി നോമ്പിനോടുള്ള പ്രതിപത്തിയും കുറഞ്ഞുവരികയാണ്. പ്രോട്ടസ്റ്റൻറുസഭക്കാരുമായുള്ള സമ്പർക്കവും നോമ്പിനോടുള്ള അഭിരുചിയെ കുറയ്ക്കുന്നതിനു പ്രേരകമായി ഭവിച്ചിട്ടുണ്ടു്. വേദപുസ്തകം ഏകാവലംബമായി വിചാരിക്കുന്ന പ്രോട്ടസ്റ്റൻറുകാർ വേദപുസ്തകപിന്തുണ അനിഷേധ്യമായുള്ള നോമ്പാചരണം വേണ്ടായെന്നു വെക്കുന്നതിന്റെ സാംഗത്യം തീരെ മനസ്സിലാക്കാൻ കഴിയുന്നില്ല. എന്നാൽ അവിടെയും നോമ്പിന്റെ പുനരുദ്ധാരണത്തിനുള്ള ശ്രമങ്ങൾ നടക്കുന്നുവെന്നുള്ളതു വളരെ ആദരണീയമായിട്ടുള്ളതാണ്. ഈ അടുത്തകാലത്തുതന്നെ ആംഗ്ലേയസഭയിലെ ചർച്ച് അസംബ്ളിയിൽ ആത്മീയനിയന്ത്രണം സഭയിൽ പുനഃസ്ഥാപിക്കുന്നതിനുവേണ്ടി സമർപ്പിച്ച ഒരു റിപ്പോർട്ടിൽ നോമ്പിന്റെ ആവശ്യത്തെപ്പററി പ്രത്യേകം ഊന്നിപ്പറഞ്ഞിരിക്കുന്നു.

നോമ്പിനു് ആധുനികസഭയിൽ പററിയിരിക്കുന്ന വലിയ ഒരു ദോഷം നോമ്പാചരിക്കുന്നവർതന്നെ നോമ്പുകൊണ്ടു വേണ്ടതുപോലെയുള്ള ആത്മീയാനുഭവങ്ങൾ വരുത്തുന്നില്ലായെന്നുള്ളതാണ്. അത്യാവശ്യമായ ഒരനുഷ്ഠാനത്തിൽ വന്നുപോകാവുന്ന വികല്പങ്ങൾകൊണ്ട് ആ അനുഷ്ഠാനംതന്നെ ആവശ്യമില്ലെന്നു ശഠിക്കാവുന്നതല്ല. നോമ്പിനു രണ്ടു വശങ്ങളുണ്ടു്. അതിന്റെ ഒരു വശം മനുഷ്യന്റെ ശക്തികളെ നിയന്ത്രിക്കുകയെന്നുള്ളതാണ്. ഭക്ഷണത്തിൽനിന്നു വിരമിക്കുന്നതു് ആ വശത്തിന്റെ ലഘുവായ ഒരംശം മാത്രമാണ്. രുചിപോലെ നിയന്ത്രിക്കപ്പെടേണ്ട വേറെയും പല ശക്തികൾ മനുഷ്യനുണ്ടു്. നോമ്പിന്റെ സംഘടിതവും പുരോഗമനപരവുമായ വശം പുണ്യത്തിൽ വളരുകയെന്നുള്ളതാണ്. ഈ സംഗതി സാധിക്കുമ്പോളാണു നോമ്പ് മാധുര്യമുള്ളതും ആകർഷണീയവുമായ ഒരനുഷ്ഠാനമാകുന്നതു്. പുണ്യത്തിൽ വളരാതെ ക്ലേശകരമായ അതിന്റെ മററു വശത്തിൽ മാത്രം നാം ശ്രദ്ധപതിക്കുമ്പോളാണു നോമ്പു ഭാരമുള്ള ഒരു ചുമടായിത്തീരുന്നതു്. നോമ്പു വെറും ഒരു ബാഹ്യാനുഷ്ഠാനം മാത്രമാക്കാതെ ആത്മീയാനുഭവങ്ങൾകൊണ്ടതിനെ മാധുര്യവും സൌരഭ്യവുമേറിയതാക്കണം.

ക്രിസ്ത്യാനികളുടെ ഇടയിൽ പൊതുവായും സുറിയാനിക്കാരുടെ ഇടയിൽ വിശേഷിച്ചും

പാരത്രികമനഃസ്ഥിതിയും വിശുദ്ധതയും കുറഞ്ഞുവരികയാണ്. ഇവയുടെ പുനരുദ്ധാരണത്തിനു ദൈവകല്പിതമായ ഒരു മാർഗ്ഗമാണു നോമ്പ് എന്നുള്ളതു്. "പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ ഈ ജാതി ഒഴിഞ്ഞുപോകുന്നതല്ല." ഓരോ നോമ്പിനും ഓരോരോ പ്രത്യേക ഉദ്ദേശമുള്ളതുകൊണ്ടു് ഇരുപത്തഞ്ചു നോമ്പുകൊണ്ടു വി. കന്യകമറിയാമ്മിനെപ്പോലെ വ്യക്തിപരമായ പ്രതിഷ്ഠയും നസ്രേത്തിലെ കുടുംബത്തെപ്പോലെ നമ്മുടെ കുടുംബങ്ങളും ശുദ്ധീകരണവും സാദ്ധ്യമാക്കുവാനു നാം സർവ്വാത്മനാ പ്രയത്നിക്കണം.

## ലാംബത്തു റിപ്പോർട്ട്.

ലാംബത്തുസമ്മേളനം കഴിഞ്ഞിരിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും കൂടിയിരുന്ന മുന്നൂറിലധികം ബിഷോപ്പന്മാർ അവധാനപൂർവം അനേക ദിവസങ്ങൾ കൂടി ആലോചിച്ചു തീരുമാനിച്ച സംഗതികൾ ഒരു റിപ്പോർട്ടുരൂപത്തിൽ അച്ചടിച്ചു ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള ആളുകളുടെ ഉപയോഗത്തിനായി പ്രസിദ്ധംചെയ്തിരിക്കുന്നു. പാണ്ഡിത്യത്തിന് ആംഗ്ലേയബിഷോപ്പന്മാർ അദ്വിതീയരാണ്. ലാംബത്തുസമ്മേളനാവസരത്തിൽ കൂടിയ ഒരു പൊതുയോഗത്തിൽ സുപ്രസിദ്ധനായ മി. സ്റ്റാഫോർഡ് ക്രിപ്സ് ചെയ്ത ഒരു പ്രസംഗത്തിൽ പറഞ്ഞതു്: ബിഷോപ്പന്മാരുടെ മഹനീയമായ ഈ സദസ്സിൽ ഞാൻ പ്രസംഗിക്കുന്നതു് ഒരു സ്കൂളിലെ അദ്ധ്യാപകന്മാരോടു് ആറാംഫാറത്തിലെ ഒരു വിദ്യാർത്ഥി വിദ്യാഭ്യാസതത്വങ്ങളെപ്പറ്റി പ്രസംഗിക്കുന്നതുപോലെയിരിക്കുമെന്നാണ്. ഈ ലാംബത്തു റിപ്പോർട്ടു ലോകത്തിലെ പല കുഴഞ്ഞ പ്രശ്നങ്ങൾക്കുമുള്ള ഒരു വിദഗ്ദ്ധാഭിപ്രായംപോലെ ലോകം സ്വീകരിക്കുമെന്നുള്ളതിനു സംശയമില്ല.

വിവിധസംഗതികൾ സമ്മേളനത്തിന്റെ ചർച്ചാവിഷയങ്ങളായിരുന്നു. ബിഷോപ്പന്മാരുടെ മാത്രമല്ല, പുരോഹിതന്മാരുടെയും അത്മേനികളുടെയും ഒരു സാർവത്രിക ആംഗ്ലേയ സമ്മേളനം 1953-ൽ അമ്മേരിക്കയിൽ കൂടണമെന്നു തീരുമാനിച്ചിട്ടുണ്ടു്. പുരോഹിതന്മാർക്കായി ഒരു സെൻട്രൽ കോളജ് ഇംഗ്ലണ്ടിൽ തുടങ്ങുന്നതാണ് സ്ത്രീകൾക്കു പരീക്ഷാർത്ഥമെങ്കിലും കൈവെപ്പു കൊടുക്കണമെന്നുള്ള ചൈനായിലെ സഭയുടെ ശുപാർശയെ യോഗം തിരസ്കരിച്ചു. കമ്മ്യൂണിസ്റ്റുകാർ കാട്ടിക്കൂട്ടുന്ന അന്യായങ്ങൾ, അക്രമങ്ങൾ, വ്യാജപ്രസ്താവനകൾ മുതലായവയെ പ്രതിഷേധിക്കുന്നതോടുകൂടെ കമ്മ്യൂണിസത്തിലുള്ള നല്ല വശങ്ങളെ ആദരിക്കയും ചെയ്യുന്നു. ആവശ്യമുള്ള ഘട്ടങ്ങളിൽ കുർബാന ഒന്നായി കൊടുക്കാവുന്നതാണ്. തെക്കെ ഇൻഡ്യൻ ഐക്യസഭയെ സമ്മേളനം സ്വാഗതം ചെയ്യുന്നുവെങ്കിലും ആ സഭയുമായി പൂർണ്ണമായ ഐക്യം സ്ഥാപിക്കത്തക്കവിധത്തിലുള്ള മാറ്റങ്ങൾ അതിൽ വരുത്തണമെന്നു പ്രതീക്ഷിക്കയും ചെയ്യുന്നു. ലാംബത്തു റിപ്പോർട്ടു ചരിത്രപ്രാധാന്യമുള്ള ഒരു റിക്കാർട്ടാണ്.

## ഈ നഷ്ടമെന്തിന്?

പതിനായിരക്കണക്കിനു രൂപാ ചെലവാക്കി ആംസ്റ്റർഡാം കോൺഫ്രൻസിനു ചില സുറിയാനിബിഷോപ്പന്മാരും പുരോഹിതന്മാരും പോയതിനെപ്പറ്റി ഉൽക്കണ്ഠ പ്രസ്തുത സഭകളുടെ അഭ്യുദയകാംക്ഷികളെന്നു തന്നെത്താൻ വിചാരിക്കുന്ന ചില ആളുകളുടെ ഇടയിൽ കടന്നുകൂടിയിരിക്കുന്നുവെന്നു തോന്നുന്നു. ആംസ്റ്റർഡാംസമ്മേളനം ഒരു പ്രോട്ടസ്റ്റന്റ് പ്രസ്ഥാനമാണെന്നു താറടിച്ചിരിക്കുന്നതു തികച്ചും അവാസ്തവമാണ്. റോമ്മാസഭ ഒഴിച്ചു ലോകത്തിലുള്ള മറ്റെല്ലാ സഭകളുംകൂടി ആലോചിച്ചു കൂടിയ ഒരു സമ്മേളനമാണിതു്. ഇതിന്റെ കൂട്ടത്തിനു പൌരസ്ത്യ ഓർത്തഡോക്സ് സഭകൾക്കും ഗണ്യമായ ഒരു സ്ഥാനമുണ്ടായിരുന്നു.

പൌരസ്ത്യസഭക്കാർ എന്തുകൊണ്ടാണ് പ്രോട്ടസ്റ്റൻറുകാരുമായി കൂട്ടുകൂടുന്നതെന്നുള്ളതാണ് പിന്നീട് ഉന്നയിക്കപ്പെടുന്ന വേറൊരു പ്രശ്നം. അതിനുള്ള കാരണം പ്രോട്ടസ്റ്റൻറുകാർ അവരെ മനുഷ്യരായി കരുതുകയും റോമ്മാസഭക്കാരെപ്പോലെ അവരെ ദൂഷണം ചെയ്യുകകയും ചെയ്യുന്നില്ലായെന്നുള്ളതാണ്.

ഈ രാജ്യത്തും വിദേശങ്ങളിലും ആംഗ്ലേയസഭയും ഇതരസഭകളും പൌരസ്ത്യസഭാംഗങ്ങളോടു സ്നേഹപൂർവ്വമാണ് പെരുമാറിക്കൊണ്ടിരിക്കുന്നതു്. ഇന്നാട്ടിൽ തന്നെ പൌരസ്ത്യസഭയിലെ ചില മെത്രാന്മാർ റോമ്മാസഭയിലെ ചില കോളജുകളിൽ പഠിക്കുന്ന തങ്ങളുടെ വിദ്യാത്ഥീവിദ്യാത്ഥിനികളുടെ ക്ഷേമവാത്ത അന്വേഷിക്കാൻ ചെല്ലുമ്പോൾ വളരെ അപമര്യാദയായിട്ടാണ് അവരോടു കോളജധികൃതർ പെരുമാറുന്നതെന്നുള്ളതു് പരക്കെ ബോദ്ധ്യമുള്ള സംഗതിയാണ്. തൃശ്ശിനാപ്പള്ളിയിൽ തന്നെയുള്ള ഒരു സ്ത്രീകളുടെ കോളജിൽ പഠിക്കുന്ന സുറിയാനിക്കുട്ടികളെ ഞായറാഴ്ചദിവസങ്ങളിൽ സുറിയാനിസഭയുടെ ആരാധനകളിൽ സംബന്ധിക്കുന്നതിനു വിടണമെന്ന് ഒന്നിലധികം മെത്രാപ്പോലീത്തന്മാർ ആവശ്യപ്പെട്ടിട്ടും കോളജിൻെറ പ്രിൻസിപ്പാൾ ഒരു വാതിൽ കാവൽക്കാരൻെറ അപേക്ഷയുടെ വിലപോലും സങ്കല്പിച്ചില്ലായെന്നുള്ളതു് എളുപ്പം മറക്കത്തക്ക സംഗതിയല്ല. കാര്യസാദ്ധ്യം വരുത്താനുണ്ടെങ്കിൽ എല്ലാം ഒന്നാണെന്നു പറയുകയും അല്ലാത്തപ്പോൾ കാവ്യരെന്നും പുറജാതിക്കാരെന്നും പറഞ്ഞു് പുറം തള്ളുകയും ചെയ്യുന്ന രീതി വഞ്ചന നിറഞ്ഞതല്ലയോ.

പൌരസ്ത്യ സഭകളുടെ അഭ്യുദയകാംക്ഷികൾ എന്നു ഭാവിക്കുന്ന ചിലക്ക് മനോവേദന ഉണ്ടാക്കിയ വേറൊരു സംഗതി ആംസ്റ്റർഡാമിൽ സമ്മേളിച്ച സഭാംഗങ്ങൾക്കു ചില കാര്യങ്ങളെപ്പററി ഏകാഭിപ്രായത്തിൽ എത്തിച്ചേരാൻ കഴിഞ്ഞില്ല എന്നുള്ളതാണ്. അവർ അവിടെ കൂടിയതു് ഏകത്വം നിമ്മിക്കാനല്ല. അതിനവക്കു താല്പര്യവുമില്ലായിരുന്നു. അവരുടെ വിവിധത്വത്തിൽ എത്രകണ്ടു് ഏകത്വം ഉണ്ടെന്നറിയാനായിട്ടു മാത്രമാണു കൂടിയതു്. റോമ്മാസഭതന്നെ ഈ അടുത്തകാലത്തു പ്രോട്ടസ്റ്റൻറുകാരും തങ്ങളും തമ്മിൽ ഐകരൂപ്യമുള്ള സംഗതികൾ കണ്ടു പഠിക്കാൻ ഒരു ശ്രമം നടത്തുകയും അവർ തമ്മിൽ യോജിക്കുന്ന സംഗതികളാണ് കൂടുതലുള്ളതെന്നു പരസ്യമായി പ്രഖ്യാപിക്കയും ചെയ്തിട്ടുണ്ടു്. ഇങ്ങനെയുള്ള ഒരു സംഗതി പൌരസ്ത്യസഭക്കാർ ചെയ്താൽ തെററാണെന്നാണോ പറയുന്നതു്? ആംസ്റ്റർഡാം സമ്മേളനത്തിൻെറ ഫലമായി "അഖിലലോക ക്രൈസ്തവൈകസഭ" എന്ന പേരോടുകൂടി ഒരു പുതിയ സഭ ആവിർഭവിക്കാൻ പോകുന്നുവെന്നും അതിൻെറ ജ്ഞാനസ്നാനശേഷമേ ഇവിടെനിന്നു പോയ ബിഷോപ്പന്മാർ മടങ്ങുകയുള്ളുവെന്നും ചിലർ പ്രവചിക്കുന്നു.

ആംസ്റ്റർഡാംകോൺഫറൻസ് പരിപൂർണ്ണ വിജയമായിരുന്നുവെന്നാണ് നാനാവശങ്ങളിൽനിന്നും ഇവിടെ അറിയാൻ ഇടയായിട്ടുള്ളതു്. അതിൻെറ വിജയത്തെ സംശയിക്കുന്നവരെ നമ്മുടെ കത്താവിൻെറ കാലുകളിൽ പരിമളതൈലം പൂശിയതിനെപ്പററി "ഈ നഷ്ടം എന്തിനു" എന്നു അപവദിച്ച യൂദായോടു താരതമ്യപ്പെടുത്താനേ തരമുള്ളു.

## സുറിയാനിക്കാർ പഠിക്കാത്ത ചില പാഠങ്ങൾ.

സുറിയാനിസഭയും റോമൻ കത്തോലിക്കാസഭയും തമ്മിലുള്ള ബന്ധത്തെ വിശദീകരിക്കുന്നതായ ചില ചോദ്യോത്തരങ്ങൾ ഈയിടെ ഒരു റോമൻ കത്തോലിക്കാ പത്രത്തിൽ കാണുകയുണ്ടായി. ഇവ സുറിയാനിക്കാർ അറിഞ്ഞിരിക്കേണ്ടതു് അവരുടെ ആത്മാഭിമാന സംരക്ഷണത്തിനാവശ്യമായതുകൊണ്ടു് അവയിൽ ചിലതിനെ താഴെ ചേക്കുന്നു.

ഒരുവൻ യാക്കോബായ സഭയിലെ അംഗമായിരുന്ന അവസരത്തിൽ ഒരു യാക്കോബായ പള്ളിയിലേക്കു തീർത്ഥയാത്ര ചെയ്യാമെന്നു നേർന്നതിന്റെ ശേഷം റോമ്മാസഭയിൽ ചേർന്നാൽ അതു നിറവേററുന്നതു തെററായിരിക്കും.

കത്തോലിക്കർ യാക്കോബായക്കാരുടെ ശ്രാദ്ധാടിയന്തിരങ്ങളിൽ സംബന്ധിച്ചു ദക്ഷിണ ഇടുന്നതും പുരോഹിതാശീർവ്വാദം സ്വീകരിക്കുന്നതും നിഷിദ്ധമാണു്.

കത്തോലിക്കരുടെ മതകർമ്മങ്ങളിൽ മററു മതസ്ഥർ സംബന്ധിക്കുന്നതനുവദിക്കാമൊ എന്നുള്ള ചോദ്യത്തിനു് അന്യമതസ്ഥർ കത്തോലിക്കരോടൊപ്പം ദിവ്യകർമ്മങ്ങളിൽ സന്നിഹിതരായി പരസ്യമായി ജപങ്ങൾ ചൊല്ലുന്നതിനോ ശുശ്രൂഷകൾ നടത്തുന്നതിനോ ആശീർവ്വദിച്ച സാധനങ്ങൾ സ്വീകരിക്കുന്നതിനോ അനുവദിച്ചുകൂടാത്തതാകുന്നു. ഒരു യാക്കോബായാപ്പട്ടക്കാരന്റെ പൌരോഹിത്യത്തോടുള്ള ബഹുമാനസൂചകമായി അദ്ദേഹത്തിന്റെ കൈമുത്തിക്കൂടാ. ഒരു യാക്കോബായാമെല്പട്ടക്കാരന്റെ കൈയ്യ് ഒരു സദസിൽവച്ചു നീട്ടിയിട്ടു് ഒരു റോമ്മാക്കാരൻ മുത്താഞ്ഞതിൽ ഒരു തെററുമില്ല.

യാഥാർത്ഥ്യം ഇങ്ങനെയിരിക്കെ സുറിയാനിക്കാർ കത്തോലിക്കരുടെ ശുശ്രൂഷകളിൽ പങ്കെടുക്കുന്നതിനു ചില റോമ്മാ സുറിയാനിക്കാർ തീവ്രയത്നം ചെയ്യുന്നതിന്റെ കാര്യം മനസ്സിലാകുന്നില്ല. അതുപോലെതന്നെ ചില റോമ്മാ പുരോഹിതന്മാർ സുറിയാനി വീടുകളിൽ കടന്നു ചെന്നു സമ്മതംകൂടാതെ പ്രാർത്ഥനനടത്തുന്നതിന്റെയും കാരണം മനസ്സിലാകുന്നില്ല. ഇവയെക്കാളൊക്കെ മനസ്സിലാക്കാൻ വഹിയാത്തതു ചില കത്തോലിക്ക പുരോഹിതന്മാരും സന്യാസിനികളും സുറിയാനിക്കാരെ പ്രേരിപ്പിച്ചു കുട്ടികളെ അവരുടെ പ്രൈമറി സ്കൂളുകളിൽ കൊണ്ടുപോകുന്നതും ഇപ്പോഴും സുറിയാനിസഭയിൽ നിൽക്കുന്നവരെക്കൊണ്ടു് അപേക്ഷാഫാറത്തിൽ റോമൻകത്തോലിക്കൻ എന്നു് എഴുതി ഒപ്പിടീച്ചു വാങ്ങിക്കുന്നതുമാകുന്നു. എഴുത്തുപോലും അറിയാൻ പാടില്ലാത്തവരെക്കൊണ്ടു് ഇങ്ങനെ ഒപ്പിടീക്കുന്നതായി അറിയാം. സുറിയാനിപ്പട്ടക്കാരുടെയും മേല്പട്ടക്കാരുടെയും കൈമുത്തിക്കൂടാ. എന്നാൽ സുറിയാനിപ്പട്ടക്കാരും മേല്പട്ടക്കാരും റോമ്മാസഭയിൽ ചേരുമ്പോൾ പട്ടമൊന്നും കൊടുക്കാതെ താനേ പട്ടക്കാരായും മേല്പട്ടക്കാരായും തീരുകയും അവരുടെ കൈകൾ മുത്തുകയും ചെയ്യാം. എന്തു് ഇന്ദ്രജാലമാണു് അവിടെ നടക്കുന്നതെന്നു സാധാരണക്കാർക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. ഇതിലെല്ലാം തന്ത്രമാണു നിഗ്രൂഢമായി നിലകൊള്ളുന്നതു്. ക്രിസ്തുവിന്റെ ആത്മാവു് ഇതിലെല്ലാം വ്യാപരിക്കുന്നതായി കാണാൻ പ്രയാസമാണു്.

സുറിയാനിസഭയും റോമ്മാസഭയും തമ്മിൽ വ്യത്യാസമൊന്നുമില്ല, രണ്ടും ഒന്നാണു്, മാർ പാപ്പായുടെ അധികാരത്തിൽ മാത്രമെ വ്യത്യാസമുള്ളു എന്നുള്ള പല്ലവി ചൂഷണംചെയ്‌വാൻ വരുന്നവരിൽനിന്നു കേട്ടു പരിചയിച്ചിട്ടുള്ള നാം സംഗതികളുടെ യാഥാർത്ഥ്യം മുൻപ്രസ്താവിച്ച സംഗതികളുടെ വെളിച്ചത്തിൽ കാണേണ്ടതാണു്. എന്തുതന്നെ ആയാലും ചില പാഠങ്ങൾ സുറിയാനിക്കാർ വേഗം പഠിക്കയില്ല.

## സഭയും വേദപുസ്തകവും.

കർത്താവായ യേശുക്രിസ്തു ലോകത്തിൽവന്നു് ഒരു സഭയെ സ്ഥാപിച്ചുള്ളുവെന്നു മിക്കവാറും എല്ലാവരും സമ്മതിക്കും. എന്നാൽ ഇന്നു ലോകത്തിൽ നൂററമ്പതോളം സഭകൾ വിവിധ വിശ്വാസങ്ങളോടുകൂടെ സ്ഥിതിചെയ്യുകയും ചെയ്യുന്നുണ്ടു്. ക്രിസ്തുവിന്റെ ഏകശരീരമാകുന്ന സഭയെ നൂററമ്പതു വിഭാഗങ്ങളായി വിഭാഗിക്കുന്നതിനുണ്ടായ കാരണം വി: വേദപുസ്തകത്തെപ്പററിയുള്ള ധാരണക്കുറവും

# ആത്മനിക്ഷേപം. M.C.K.

## എണ്ണയും താലന്തുകളും.

വിശുദ്ധ മത്തായി ശ്ലീഹായുടെ സുവിശേഷം 25-ാംഅദ്ധ്യായം ആദിമുതൽ 30-ാംവാക്യംവരെ വായിക്കുക. യേശുമ്ശിഹാ അരുളിയിട്ടുള്ള രണ്ടു് ഉപമകളത്രെ ആ ഭാഗത്തു് എഴുതപ്പെട്ടിട്ടുള്ളതു്.

എണ്ണയും താലന്തുകളും! എണ്ണ—ഭജനം അഥവാ കാത്തിരുപ്പു്: താലന്തുകൾ—സേവനം അഥവാ ഓട്ടം.

ക്രിസ്തീയവേലക്കാരെ മൊത്തത്തിൽ ഇങ്ങനെ രണ്ടായി വിഭജിക്കാം. (1) ഹന്നാ പ്രവാചകിയെപ്പോലെ ദൈവാലയം വിട്ടുപിരിയാതെ ഉപവാസത്തോടും പ്രാൎത്ഥനയോടും കൂടെ രാപ്പകൽ ആരാധന ചെയ്യുന്നവർ. (2) മാർ പൗലൂസ് ശ്ലീഹായെപ്പോലെ വിശ്രമമെന്യെ ദേശംതോറും സഞ്ചരിച്ചു കായക്ലേശങ്ങൾ സഹിച്ചു സുവിശേഷവേലയും പുണ്യപ്രവത്തികളും ചെയ്യുന്നവർ.

ഇവരിൽ ഒന്നാംകൂട്ടരെ രണ്ടാംകൂട്ടൎക്കും ലോകത്തിനു പൊതുവെയും പുച്ഛമാണു്.

തന്നാൽ കരേറേണ്ടവരെത്രപേരോ
താഴത്തു പാഴ്ചേററിലമന്നിരിക്കെ
താനൊററയിൽ ബ്രഹ്മപദം കൊതിക്കും
തപോനിധിക്കെന്തൊരു ചാരിതാൎത്ഥ്യം?

---

അനിയന്ത്രിതമായ അതിന്റെ വ്യാഖ്യാനവുമാണു്.

ഇന്നു ധാരാളം ആളുകൾ പുതിയനിയമത്തിൽനിന്നു സഭ പണിവാൻ സാഹസപ്പെടുന്നുണ്ടു്. പുതിയനിയമത്തിലെ ഏററവും ആദ്യത്തെ പുസ്തകം ക്രിസ്ത്വാബ്ദം 50-നു മുമ്പു് എഴുതപ്പെട്ടിട്ടില്ല. അവസാനത്തേതു ക്രിസ്താബ്ദം 100-നോടടുത്തുമാണു്. വേദപുസ്തകമാണു് ആദ്യമുള്ളതെന്നു വരുകിൽ ക്രിസ്തുവിന്റെ മരണത്തിനുശേഷം ഒരു 20 വർഷത്തേക്കെങ്കിലും സഭ ഭൂതജാതം ചെയ്തിട്ടില്ല. ക്രിസ്തു സ്ഥാപിച്ച സഭ ക്രിസ്തുവിന്റെ മരണശേഷമാണുണ്ടായതെന്നു പറയുന്നതിനേക്കാൾ വലിയ അബദ്ധം വേറെയുണ്ടോയെന്നു തോന്നുന്നില്ല. ക്രിസ്തുവിന്റെ ജീവിതകാലത്തു സഭ സ്ഥാപിക്കപ്പെട്ടു. സഭയിൽ ആവിർഭവിച്ച പുസ്തകമാണു വേദപുസ്തകം. അല്ലാതെ വേദപുസ്തകത്തിന്മേലല്ല സഭ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. സഭയുടെ പുസ്തകമാണു വേദപുസ്തകം. വേദപുസ്തകത്തിനു വിരുദ്ധമായിട്ടുള്ളതൊന്നും സഭയിൽ കാണപ്പെടുവാൻ പാടുള്ളതല്ല. സഭയ്ക്കെതിരായുള്ള യാതൊന്നും വേദപുസ്തകത്തിലുമില്ല. ഈ അടുത്തകാലത്തു് ഇംഗ്ലണ്ടിൽ കൂടിയ ആംഗ്ലോ-കാത്തലിക്കു് കോൺഗ്രസ്സിൽ പ്രഫസ്സർ റാംസേ പറഞ്ഞതു്: "സഭയെക്കൂടാതെ വേദപുസ്തകത്തെ ഉള്ളതുപോലെ മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. സഭയുടെ പാരമ്പര്യത്തിന്റെ പ്രധാന ഘടകങ്ങളായ അപ്പോസ്തോലിക കൈവെപ്പു്, കൂദാശകൾ, വിശ്വാസപ്രമാണം മുതലായവയിലൂടെ മാത്രമെ വേദപുസ്തകത്തെ വേണ്ടതുപോലെ ഗ്രഹിക്കാൻ കഴികയുള്ളു". സഭയേയും വേദപുസ്തകത്തേയും രണ്ടായി തിരിക്കുന്നതു ബുദ്ധിശൂന്യമാണു്. രണ്ടും ഒന്നായിട്ടുതന്നെ സ്ഥിതിചെയ്യണം.

എന്നാണു് ഒരു കേരളമഹാകവിയുടെ ഹാസ്യ ചോദ്യം.

ഈശ്വരസേവനം ചെയ്യുന്ന ന്യൂനം
പ്രശാന്തചിന്തകൻ താപസ്സൻ താനമേ.

ഒരു ആംഗ്ലേയമഹാകവിയുടെ ശാന്തസമാധാനം. സാധാരണ മനുഷ്യർ സംസാരത്തെക്കാൾ പ്രയാസം മൗനവ്രതമല്ലയോ? സഞ്ചാരത്തെക്കാൾ ക്ലേശകരം വെറുതെ ഇരിക്കുന്നതല്ലയോ? ഭക്ഷണപാനീയാനുഭവത്തെക്കാൾ വിഷമം ഉപവാസമല്ലയോ? എങ്കിലും ഈ ലേഖകൻ ഇവ രണ്ടിനെയും തുല്യമായി മാനിക്കുന്നു. ഇരുകൂട്ടരും സഭയ്ക്കു് ആവശ്യമത്രെ. ഓരോരുത്തരും അവരവരുടെ വിളിക്കു ചേന്ന സേവനം അനുഷ്ഠിക്കട്ടെ.

എണ്ണയും താലന്തുകളും! കന്യകമാർ നാഥനായി കാത്തിരുന്നു. ദാസന്മാർ യജമാനനുവേണ്ടി സേവനം അനുഷ്ഠിച്ചു. ആദ്യത്തേതു ഭജനജീവിതവും രണ്ടാമത്തേതു ജോലിജീവിതവും അത്രെ. ആദ്യത്തേതു് അകമെയുള്ള ആത്മീയജീവിതം. രണ്ടാമത്തേതു ദൃശ്യമായ സേവനം; അതു പ്രോട്ടസ്റ്റന്റുസമുദായങ്ങളിലെന്നപ്രകാരം പ്രകടനമാകാതെ ആത്മജീവിതത്തിന്റെ ആവിഷ്ക്കരണം ആയിരിക്കേണ്ടതത്രെ. കൃപാപ്രവാഹത്തെ പുലർത്തിക്കൊണ്ടിരിക്കണം എന്നു കന്യകമാരുടെ ഉപമ ഉപദേശിക്കുന്നു. കിട്ടുന്ന കൃപയെ ഉത്സാഹപൂർവ്വം ഉപയോഗിക്കണം എന്നു താലന്തുകളുടെ ഉപമ പ്രബോധിപ്പിക്കുന്നു. ആത്മജീവിതത്തിൽ അധഃപതനവും ജീർണ്ണതയും ഭവിക്കാതിരിപ്പാൻ കരുതിക്കൊള്ളണം എന്നു് ഒരുപമ കരുതൽ തരുന്നു. ബാഹ്യജീവിതത്തിൽ ഉദാസീനത അപകടമാണെന്നു മറേറതു താക്കീതു നൽകുന്നു. ആദ്യത്തേതു് അഹങ്കാരഫലമായ അഹംഭാവത്തിന്റെ വിപത്തിനെയും രണ്ടാമത്തേതു് ഉദാസീനതാഫലമായ നിരാശയെയും ചൂണ്ടിക്കാണിക്കുന്നു. സേവനം നിഷ്പ്രയാസമാണെന്നു ബുദ്ധിഹീനരായ കന്യകമാർ നിരൂപിച്ചു; സേവനം ക്ലേശപൂർണ്ണമാണെന്നു മടിയനായ ദാസൻ ചിന്തിച്ചു. ഇവർ ഇരുകൂട്ടർക്കും കിട്ടിയ പ്രതിഫലം എന്തായിരുന്നു. "ഞാൻ നിങ്ങളെ അറിയുന്നില്ല" എന്ന കയ്പുപെട്ട വചനംകേട്ടു് ബുദ്ധിഹീനരായ കന്യകമാർ മണവറയ്ക്കു പുറത്തായി; "ദുഷ്ടനും മടിയനുമായ ദാസനേ," എന്ന ദുഃഖകരമായ വിളികേട്ടു് ഒററത്താലന്തുകാരൻ കരച്ചിലും പല്ലുകടിയുമുള്ള പുറത്തെ അന്ധകാരത്തിൽ അകപ്പെട്ടു. ബുദ്ധിമതികളായ കന്യകമാർക്കും താലന്തുകൾ ഇരട്ടിയാക്കിയ ദാസന്മാർക്കും ലഭിച്ച പ്രതിഫലം എത്രയോ ആനന്ദകരമായിരുന്നു! ആ കന്യകമാർ മണവാളനോടുകൂടെ മണവറയിലെ വിരുന്നുശാലയിലേക്കു പ്രവേശിച്ചു. താലന്തുകൾ വ്യാപാരം ചെയ്തു വർദ്ധിപ്പിച്ച ഓരോരുത്തരും നല്ലവനും വിശ്വസ്തനുമായ ദാസനേ, നിന്റെ യജമാനന്റെ സന്തോഷത്തിലേക്കു പ്രവേശിക്കുക എന്ന ഹൃദയകുളിർമ്മാ പ്രതിഫലം പ്രാപിച്ചു.

എണ്ണയും താലന്തുകളും! എണ്ണ ഭജനജീവിതത്തെ സൂചിപ്പിക്കുന്നു എന്നു മേൽ പ്രസ്താവിച്ചുവല്ലോ. അതു പ്രധാനമായി ദയറായ ജീവിതമാണു്. മലങ്കരസഭയിൽ ഇരുഭാഗങ്ങളിലുംകൂടി ഇപ്പോൾ ദയറായക്കാർ—അതായതു് ദയറോയുസോ ശുശ്രൂഷസ്വീകരിച്ചവർ-ഒമ്പതുപേർ മാത്രമേയുള്ളു. അവരെ ഉദ്ദേശിച്ചു് ഈ ഭാഗം ദീർഘിപ്പിക്കുന്നതു് ആവശ്യമല്ലല്ലോ. ദയറോയുസോയെക്കുറിച്ചു് രണ്ടാം മാമോദീസാ എന്നും, സ്വർഗ്ഗീയമണവാളനെയുള്ള വിവാഹമെന്നും, മരണം എന്നും പറയപ്പെട്ടിട്ടുണ്ടു്. മരിച്ചവർ മരിച്ചവരായി ജീവിച്ചുകൊള്ളട്ടെ. അവരെ ആരും ശല്യപ്പെടുത്താതിരിക്കയത്രെ വേണ്ടതു്.

എണ്ണയും താലന്തുകളും! താലന്തുകൾ വിവിധ സേവനങ്ങളെ സൂചിപ്പിക്കുന്നു എന്നു മേൽ എഴുതിയിട്ടുണ്ടല്ലോ. അഞ്ചു താലന്തു ലഭിച്ചവനും രണ്ടു താലന്തു കിട്ടിയവനും ഒരു താലന്തുമാത്രം നൽകപ്പെട്ടവനും ദാസന്മാർ തന്നെ ആയിരുന്നു. പുരോഹിതന്മാർ മാത്രമല്ല, അ

ന്മായരും ക്രിസ്തീയ വേലക്കാർ അത്രെ. എന്തെന്നാൽ ക്രിസ്തുവിനെ സാക്ഷിക്കുവാൻ സകല ക്രിസ്ത്യാനികളും, വിളിക്കപ്പെട്ടിരിക്കുന്നു. വിശ്വാസിയായ ഏതു ജോലിക്കാരനും ക്രിസ്തുവിനെ സാക്ഷിക്കാം. സാക്ഷിക്കണം. കൃഷിക്കാർ, വ്യവസായികൾ, ഉദ്യോഗസ്ഥന്മാർ, വിദ്യാർത്ഥികൾ മുതലായ ഏവക്കും ക്രിസ്തുവിനെ സാക്ഷിക്കുവാൻ കഴിയുന്നതാണു്. ഓരോരുത്തരും നിത്യവും ക്രമമായി ദൈവത്തെ വിളിക്കുകയും, അവരവരുടെ ജോലി ചുമതലബോധത്തോടെ നിർവ്വഹിക്കുകയും, അവരവരുടെ വരുമാനത്തിൻെറ ഒരംശം—ദശാംശങ്ങളും വഴിപാടുകളും—ദൈവത്തിനു കൊടുക്കുകയും, വിശുദ്ധ ദിവസങ്ങളും നോമ്പുകളും ഭക്തിപൂർവ്വം ആചരിക്കുകയും, ദൈവഭയത്തിൽ ജീവിക്കുകയും ചെയ്യുമ്പോൾ ക്രിസ്തുവിനെ സാക്ഷിക്കുന്നു. ഞാൻ ഓടിയതും അധ്വാനിച്ചതും വൃഥാവായി എന്നു വരാതിരിക്കുവാൻ ജാതികളുടെ ഇടയിൽ നിങ്ങൾ ജ്യോതിസ്സുകളെപ്പോലെ പ്രകാശിക്കണം എന്നു മാർ പൗലൂസ് ശ്ലീഹാ ഫിലിപ്പ്യരെ പ്രബോധിപ്പിച്ചതു് ഇവിടെ സ്മരിക്കപ്പെടാം. അപ്രകാരം തന്നെ നമ്മുടെ രക്ഷകൻ അവതരിച്ചതും, വചനങ്ങൾ പ്രസംഗിച്ചും അത്ഭുതങ്ങൾ പ്രവർത്തിച്ചും സഞ്ചരിച്ചതും, വിശുദ്ധ കുർബാന സ്ഥാപിച്ചതും, കഷ്ടാനുഭവിച്ചു മരിച്ചതും വൃഥാവായി എന്നു വരാതിരിക്കുവാൻ തക്കവണ്ണം അവിടുത്തെ നാമവാഹികളും ശിഷ്യഗണങ്ങളുമായ ക്രിസ്ത്യാനികളായ നമ്മൾ അവിടുന്നു വച്ചേച്ചുപോയ മാതൃക പ്രകാരം നോട്ടത്തോടെ ജീവിക്കേണ്ടതല്ലയോ എന്നു പ്രശാന്തമായി ചിന്തിക്കുക.

താലന്തുകളുടെ ഉപമയിൽ കുററവാളിയായി പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നതു് ഒരു താലന്തുമാത്രം നൽകപ്പെട്ടവനത്രെ. അഞ്ചും രണ്ടും ലഭിച്ചവർ അവകൊണ്ടു വ്യാപാരം ചെയ്തു വർദ്ധിപ്പിച്ചു് ഇരട്ടിയാക്കി യജമാനൻ വരുമ്പോൾ കണക്കുകേൾപ്പിക്കുവാൻ ധൈര്യത്തോടും മുഖ പ്രസാദത്തോടും കാത്തിരുന്നു. എന്നാൽ ഒരു താലന്തു ലഭിച്ചവനാകട്ടെ, പോയി നിലത്തു് ഒരു കുഴി കുഴിച്ചു് ആ താലന്തു മറച്ചുവച്ചു. വളരെക്കാലം കഴിഞ്ഞശേഷം ആ യജമാനൻ തിരിച്ചുവന്നു കണക്കു കേൾവിക്കായി ആ ദാസന്മാരെ വിളിച്ചു. അവരോരോരുത്തർക്കും കിട്ടിയ പ്രതിഫലം എന്താണെന്നു പ്രസ്താവിച്ചു കഴിഞ്ഞുവല്ലോ.

യജമാനൻ ആർ? യേശുമ്ശിഹാ അല്ലയോ? ദാസന്മാർ ആർ? വിശ്വാസികൾ അല്ലയോ? താലന്തുകൾ എന്തു്? ശാരീരികമായും, മാനസ്സികമായും, ആത്മികമായും, സാമ്പത്തികമായും നമുക്കു നൽകപ്പെട്ടിട്ടുള്ള ശക്തികൾ അല്ലയോ? കായബലം, ബുദ്ധിശക്തി, പ്രാർത്ഥനാശക്തി, ധനശക്തി, സ്വാധീനശക്തി മുതലായവയൊക്കെയും നമുക്കു നൽകപ്പെട്ടിട്ടുള്ള താലന്തുകൾ അത്രെ. അവയൊക്കെയും പരോപകാരപന്ഥാവിൽക്കൂടി നാം വികസിപ്പിക്കണം. ഉപയോഗിക്കാതിരുന്നാൽ അവ ദ്രവിച്ചു നശിച്ചു് ഇല്ലാതെയാകും. ഉള്ളവനു കൊടുക്കപ്പെടും. അവനു വർദ്ധനവുണ്ടാകും; ഇല്ലാത്തവനാകട്ടെ ഉള്ളതുകൂടെ അവനിൽനിന്നു് എടുക്കപ്പെടും.

താലന്തുകാരിൽ കുററവാളി ഒരു താലന്തു മാത്രം ലഭിച്ചവൻ ആയിരുന്നു എന്നതിൽനിന്നു നാം ഗ്രഹിക്കേണ്ടതു യാതൊരുവനും—എത്ര നിസ്സാരനും—ഒഴികഴിവു പറഞ്ഞു തെററിയൊഴിവാൻ കഴിയുന്നതല്ല എന്നതത്രെ! യേശുതമ്പുരാൻ ഭണ്ഡാരത്തിനരികെ നിൽക്കുമ്പോൾ ധനവാന്മാരുടെ വഴിപാടർപ്പണത്തെ മാത്രമല്ല കേവലം ദരിദ്രയായ വിധവയുടെ കാണിക്കാ സമർപ്പണത്തെയും വീക്ഷണംചെയ്തുവല്ലോ.

ഒററത്താലന്തുകാരൻ നീതികെട്ട കാര്യവിചാരകനെപ്പോലെ മുതൽ നഷ്ടപ്പെടുത്തിയില്ല. മുടിയനാംപുത്രനെപ്പോലെ അതു നശിപ്പിച്ചതുമില്ല. അവൻെറ അപരാധം അതു കുഴിച്ചുമൂടി മറച്ചുവച്ചു എന്നതു്—അവനു ഭരമേല്പിക്കപ്പെട്ട ജോലിയിൽ വിമുഖത കാണിച്ചു എന്നതു്—ആയിരുന്നു. നിഷ്പ്രയോജന ഭൃത്യൻ

# മാർ ദീവന്നാസ്യോസ് ആറാമൻ തിരുമനസ്സിലെ മർദ്ദീൻ യാത്ര 1099 M. E.

## ഒരു സഹയാത്രക്കാരൻെറ ഡയറിയിൽനിന്നും.

(ദിവ്യശ്രീ ഏവരത്തുകിഴക്കതിൽ ദാനിയേൽ കത്തനാർ, ഡി. ഡി. ചേപ്പാട്ട്)

(തുടർച്ച)

1099 ചിങ്ങം 11-ാംതീയതി കൊച്ചച്ചനും (ബ. സ്കറിയാമല്പാനച്ചൻ) റമ്പാന്മാരുംകൂടി ബാവായുടെ അടുക്കൽ പോയി. റമ്പാന്മാർ നിർദ്ദേശിച്ചതുപോലെ ഏകദേശമൊക്കെ ബാവാ സമ്മതിച്ചു. ഏലിയാസുറമ്പാൻ മർദ്ദീനിൽ താമസിക്കുന്നു. ആമൂദായിൽനിന്നും മഹമ്മദീയശല്യം നിമിത്തം വളരെ അഭയാർത്ഥികൾ ദയറായിലേക്ക് ഓടിവരുന്നുണ്ട്.

---

എന്ന് അവൻ വിളിക്കപ്പെട്ടു. ഉദാസീനതമരണകരമായ ഏഴു പാപങ്ങളിൽ ഒന്നത്രെ. അവൻെറ മറുപടി ശ്രദ്ധേയമത്രെ. എനിക്കു നിന്നെ അറിയാം; നീ കഠിനനായ ഒരു മനുഷ്യൻ ആകുന്നു. ദാസൻ യജമാനനോട് അങ്ങനെ പറയാമോ? ഈ പ്രസ്താവനമൂലമത്രെ യജമാനൻ അവനെ ദുഷ്ടനും മടിയനുമായ ദാസാ എന്നു വിളിച്ചതു്. യജമാനനെപ്പററി കഠിനൻ എന്നു പറഞ്ഞപ്പോൾ സ്വന്ത കുററം അവൻ അറിയാതെ സമ്മതിക്കയത്രെ ചെയ്തതു്. യജമാനൻ കഠിനനെങ്കിൽ ദാസൻ കൂടുതൽ ബദ്ധപ്പെട്ട് അവനെ പ്രസാദിപ്പിക്കുകയല്ലയോ വേണ്ടതു്? അവൻെറ യജമാനനെപ്പററിയുള്ള അവൻെറ അറിവ് എത്രയോ അബദ്ധമായിരുന്നു. ഇപ്രകാരംതന്നെ ദൈവത്തെക്കുറിച്ചും കഠിനൻ എന്നു ചിലർ നിരൂപിച്ചേക്കാം. എന്നാൽ ദൈവത്തെ ശരിയായി അറിയുന്ന ഏവനും പരലോകത്തിൽ വച്ചു മുഖാമുഖമായി അവനെ കാണ്മാൻ സംഗതിയാകേണ്ടതിന് ഇഹലോകത്തിൽവച്ചു അവനെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യും. ഈ മനോഭാവമത്രെ നാമേവർക്കും വേണ്ടിയിരിക്കുന്നതു്. ധിക്കാരം നന്നല്ല. നുകത്തിനു തലകുനിച്ചു കഴുത്തുകൊടുക്കാത്ത ഉരുവിനെ കശാപ്പിനല്ലാതെ കൊള്ളുകയില്ലല്ലൊ. അനുസരണം ഏവർക്കും അത്യാവശ്യമത്രെ. ദൈവസേവനം യഥാർത്ഥത്തിൽ പൂർണ്ണസ്വാതന്ത്ര്യമാണ്. ആ പാഠം പഠിച്ചിട്ടില്ലാത്തവർക്ക് അവൻെറ നുകം ക്ലേശകരവും ഭാരവും ആകുന്നു. നമുക്ക് അങ്ങനെ തോന്നുവാൻ ഇടയാകാതിരിക്കട്ടെ.

മക്കൾ മാതാപിതാക്കന്മാർക്കും, വിദ്യാർത്ഥികൾ ഗുരുക്കന്മാർക്കും, അത്മായർ വൈദികന്മാർക്കും, പട്ടക്കാർ മേല്പട്ടക്കാർക്കും കീഴ്പെട്ട് അവരെ അനുസരിച്ചു ജീവിക്കേണ്ടതാകുന്നു. ഇക്കാലത്തു സഹജമായിരിക്കുന്ന നിസ്സഹകരണം, ഹർത്താൽ, സ്റ്റൈക്ക് എന്നിവ ക്രൈസ്തവമല്ല, പൈശാചികമാണ്. നമ്മുടെ നാഥൻ അങ്ങനെ ഉപദേശിച്ചിട്ടില്ല. അധികാരികൾ ദുഷ്ടന്മാരായിരുന്നാലും അവരെ അനുസരിക്കണം എന്നത്രെ ക്രിസ്തു ഉപദേശിച്ചിട്ടുള്ളതു്.

"കർത്താവെ, ഇമ്പമുള്ളതും ലഘുവായിരിക്കുന്നതുമായ നിൻെറ നുകത്തിൻകീഴ് നല്ലതും പരിപൂർണ്ണവുമായ ദാസ്യവേല നിനക്കു ചെയ്യുവാൻ ഞങ്ങളെ യോഗ്യരാക്കേണമെ."

x

കുർക്കുമദയറായുടെ നാലുകെട്ടിന്റെ തെക്കേകെട്ട് മൂന്നുനിലയാണ്. താഴത്തെ നില മഞ്ഞുകാലത്ത് ആടുകളെ ഇടാനും മുകളിലത്തെ രണ്ടുനില ആളുകളുടെ താമസത്തിനുമാണ്. അബ്ദൽ മ്ശിഹാ പാത്രിയക്കീസു ബാവാ മലയാളത്തുനിന്നും കുർക്കുമദയറായിൽ എത്തി ദീനമായി കിടന്ന കാലം ഒൻപതുമാസത്തേക്കു ദയറായുടെ പുറത്തേക്കുള്ള കതകു തുറക്കാതെ അടച്ചിട്ടിരുന്നു എന്നും അക്കാലങ്ങളിൽ നാലായിരത്തിലധികം അഭയാൎത്ഥികൾ യുദ്ധം നിമിത്തം ദയറായിൽ ഉണ്ടായിരുന്നു എന്നും തോമസ് റമ്പാൻ പറഞ്ഞു. അന്നു ദയറായ്ക്കു ചുററും തുൎക്കി പട്ടാളങ്ങൾ പാളയം അടിച്ചു കിടന്നിരുന്നു. സുറിയാനിക്രിസ്ത്യാനികൾ തുൎക്കിയുടെ വിരോധികളെന്നു പട്ടാളക്കാർ ധരിച്ചു. ഒടുവിൽ അവർ അനുകൂലികളാണെന്നും അവരെ ഉപദ്രവിക്കരുതെന്നും തുൎക്കിയുടെ തലസ്ഥാനത്തുനിന്നും കമ്പിവന്നതനുസരിച്ചാണു ദയറായുടെ പരിസരങ്ങളിൽനിന്നും പട്ടാളക്കാർ പിന്മാറിയതു്.

പതിനെട്ടാംതീയതി തിങ്കളാഴ്ച ബാവാ മർദിനിൽനിന്നും ദയറായിൽ എഴുന്നെള്ളി. അദ്ദേഹത്തിന്റെകൂടെ തഫലൂപ്പാ ഹന്നാറമ്പാൻ, റൈട്ടർ സ്കറിയായും അനുജനും, ശിപായി സ്ളീബാമക്സി, വേലക്കാരൻ ദാവീദ് ഇവരും ഉണ്ടായിരുന്നു. എല്ലാവരും കുതിരപ്പുരത്തും കഴുതപ്പുറത്തുമാണു യാത്ര. തിരുമേനിക്കു തിരികെ പോകണമെന്ന് ഏലിയാസ് റമ്പാനോടു പറഞ്ഞയച്ചതനുസരിച്ചു ബാവാ (മോറാൻ) തിരുമേനിയേയും അച്ചന്മാരെയും വിളിപ്പിച്ചു. താമസത്തിലുള്ള സുഖദുഃഖങ്ങളെപ്പററി എല്ലാം ചോദിച്ചിട്ടു, പോകുന്നതിനു വണ്ടിയൊ കുതിരയൊ ശട്ടംകെട്ടുന്നതിനു തഫലൂപ്പാ ഹന്നാ റമ്പാനെ ഏർപ്പാടുചെയ്തു.

തഫലൂപ്പായും ദീശ്ശുംകൂടി വണ്ടി ശട്ടം കെട്ടുവാൻ മർദ്ദീനിൽ പോയി. വണ്ടിയുടെ ഉടമസ്ഥൻ അസിച്ചായ്ക്കു പോയിരിക്കുന്നു എന്നും രണ്ടുമൂന്നു ദിവസം കഴിഞ്ഞേ വരികയുള്ളു എന്നും വന്നിട്ടു തിരുമേനിക്കു പോകാമെന്നും അവർ വന്നു പറഞ്ഞു. ചിങ്ങം 22-ാം തീയതി മർദ്ദീനിലെ ബെസ്ത്തിനോയിലുള്ള (മുനിസിപ്പാലിററി) അംഗങ്ങളും ഉദ്യോഗസ്ഥന്മാരും ദയറായിൽ വരുന്നതു പ്രമാണിച്ചു വലിയ ഒരുക്കമാണ്. നാലു് ആടിനെ അറുത്തു ഭക്ഷണം ഒരുക്കുന്നുണ്ടു്. രണ്ടു മണി ആയപ്പോൾ അതിഥികൾ വന്നുതുടങ്ങി. ക്രിസ്ത്യാനികളെയും മുസൽമാന്മാരെയും കണ്ടാൽ തിരിച്ചറിയാൻ പാടില്ല. രണ്ടുക്കൂട്ടരുംകൂടി എഴുപതിൽ ചില്വാനം ഉണ്ടായിരുന്നു. ഇവിടത്തെ പതിവിൻപടി വരുമ്പോഴുള്ള വെള്ളം, സിഗററു്, കാപ്പി ഇതുകൾ കഴിഞ്ഞു തോട്ടത്തിൽ പോയി വിശ്രമിച്ചിട്ട് അഞ്ചുമണിയോടുകൂടി തിന്നും കുടിയും തുടങ്ങി. ഭക്ഷണത്തിനു ബാവായും ഇരുന്നു. വന്ന മുസൽമാന്മാർ എല്ലാം പട്ടാളത്തിലും പോലീസിലും ഉള്ള ഉദ്യോഗസ്ഥന്മാരും, പ്രധാനികളും, കച്ചവടക്കാരും ആയിരുന്നു. ഭക്ഷണം കഴിഞ്ഞു മുസൽമാന്മാർ ഒരു വിരി ഇട്ടു നമസ്കരിച്ചു.

ഈ മുസൽമാന്മാരെ റമ്പാന്മാർ തിരുമേനിയുടെ അടുക്കൽ കൊണ്ടുവന്നു പരിചയപ്പെടുത്തി. ബാവായുടെ ഇഷ്ടം അനുസരിച്ചു യോജിച്ചു പോകണമെന്ന് ഇവർ ശുപാർശചെയ്തു. അബ്ദൽമിശിഹാ പാത്രിയക്കീസുബാവാ മലയാളത്തു തന്നിട്ടുള്ള കല്പനപ്രകാരം കാതോലിക്കായെ വാഴിക്കയില്ലെന്ന് എഴുതിക്കൊടുക്കാമെങ്കിൽ തിരുമേനിയുടെ മുടക്കുതീർത്തു മററു മെത്രാന്മാരെ സ്വീകരിച്ചും കല്പന വാങ്ങിക്കൊടുക്കാമെന്നു മർദ്ദീൻകാരൻ ഒരു സ്കൂൾമാസ്റ്റർ തിരുമേനിയോടു പറഞ്ഞിട്ടു ബാവായെ കാണാൻ പോയി. പിന്നീട് അയാളെ കണ്ടതേയില്ല.

കന്നിമാസം 1-ാംതീയതി ബാവായ്ക്കു കണ്ണിൽ അല്പം വേദനയുണ്ടായിരുന്നതിനാൽ പൂതക്കുഴിയിൽ അച്ചനെ വിളിച്ചു കണ്ണിൽ മരുന്നൊഴിപ്പിച്ചു. എന്റെകണ്ണുപൊട്ടിക്കുമൊ എന്നു കളിയായി ബാവാ ചോദിച്ചു. ഉച്ചകഴിഞ്ഞു

തിരുമേനിയെ മോറാൻ വിളിച്ചു. പല നാട്ടുകാൎയ്യങ്ങളും, സ്വഭാവാൎത്ഥിയും, സമുദായ കാൎയ്യങ്ങളും ശ്രേഷ്ഠന്മാൎതമ്മിൽ സംഭാഷിക്കുന്നതിനിടയിൽ ഒരിക്കൽ നടക്കത്തക്കതാണെന്നും, കാതോലിക്കായെ വാഴിക്കയില്ലെന്ന മറ്റു മെത്രാന്മാർ സമ്മതിച്ചു. എഴുതിത്തരാമെങ്കിൽ അവൎക്കു വീണ്ടും പട്ടം കൊടുക്കാതെ അവരുടെ സ്വീകരിച്ചു കല്പന തരാമെന്നും, ഏലിയാസ്സ് റമ്പാനെക്കൂടി മലയാളത്തേക്കയയ്ക്കാമെന്നും കല്പിച്ചു പിരിഞ്ഞു. ഏലിയാസ്സ് റമ്പാനുംകൂടി മലയാളത്തേക്കു വരുന്നതിനായി അദ്ദേഹത്തിനു കമ്പിയടിച്ചു. രണ്ടാംതീയതി മൎദ്ദീൻകാർ കുറെ അച്ചന്മാരും പ്രധാനികളുംകൂടി വന്നു തിരുമേനിയെ സന്തോഷത്തോടെ അയയ്ക്കണം എന്ന മോറാനോടു അപേക്ഷ ചെയ്തു.

ദയറായിലെ സിംഹാസനപ്പള്ളിയുടെ താഴെ ഒരു പള്ളിയുണ്ട്. തെക്കുവടക്കു വീതിയിൽ നാലു മുറികളുണ്ട്. ഓരോ മുറിയിലും ഓരോ ത്രോണോസും ഉണ്ട്. ഇതിന്റെ പടിഞ്ഞാറു മുൻവശം ഹൈക്കലായും ഉണ്ട്. ഇതിൽ തെക്കേ മൂലയ്ക്കു ഒരു മാമോദീസാക്കല്ലുണ്ട്. ഇതു ഉപയോഗമില്ലാതെ വൃത്തികേടായിക്കിടക്കുന്നു. ഹൈക്കലായിൽ മേനാവുപോലുള്ള കഴുതയെ കെട്ടുന്ന രണ്ടു വണ്ടികളും ഇരുമ്പുപെട്ടിയും, ഭരണികളും, വേറെ ചില സാമാനങ്ങളും ഗോതമ്പും കിടപ്പുണ്ട്. പഴയ കാലങ്ങളിൽ ഓരോ ദയറായക്കാൎക്കു പ്രത്യേകം പ്രത്യേകം കുൎബ്ബാന ചൊല്ലുവാനായിട്ടാണു ഓരോ മുറിയിലും ത്രോണോസുള്ളതു.

കന്നി പതിനഞ്ചാംതീയതി തിങ്കളാഴ്ച തിരുമേനിയും, അച്ചന്മാരും മൽപ്പാൻറമ്പാച്ചനുംകൂടി ദയറായ്ക്കു വടക്കുവശം മലകളിലുള്ള കന്യാസ്ത്രീഅമ്മയുടെ ദയറായിൽ (യെൽദാസ് ആശ്ലോഹൊ) പോയി. ക്രയററമാണു. തിരുമേനി നടന്നാണു പോയതും, വന്നതും. ഒന്നു രണ്ടിടത്തിരുന്നാണു അങ്ങും ഇങ്ങും എത്തിയതു. അവിടെയും റമ്പാന്മാർ താമസമുണ്ട്. ആട്ടുമാടുകളും കൃഷികളും ദയറായിൽ ഉണ്ട്. അവിടെ പാറതുരന്നു രണ്ടുനിലയിൽ പല മുറികളും, പള്ളിയും ഉണ്ട്. ഇതുകൾ വളരെ വൃത്തിയായി സൂക്ഷിക്കുന്നു. അവിടെ താമസിക്കുന്ന വയസ്സൻ ഔഗേൻ എന്ന റമ്പാച്ചൻ സ്വന്തകൈകൊണ്ടു പണിതതായി രണ്ടുനിലയിൽ ആറു മുറികളുള്ള ഒരു കെട്ടിടം ഉണ്ട്. അദ്ദേഹത്തിന്റെ സ്വന്തം വേലയായി പല തോട്ടങ്ങളും ഉണ്ടാക്കിയിട്ടുണ്ട്. പാറയുടെ അടിക്കു നാലഞ്ചു യാൎഡ് അകലത്തിൽ ഉള്ളതായിട്ടു തുരന്നു അതിനടിക്കാണു സാധാരണ ചെല്ലുന്നവർ ഇരിക്കുന്നതും കിടക്കുന്നതും. അവിടെ ഉറവയുമുണ്ട്.

ഈയിടെയായി ഇവിടെ മുന്തിരിങ്ങായുടെ ധൃതിയാണു. ചില മുന്തിരിയിൽ വളരെ കൂടുതൽ മുന്തിരിങ്ങാ കാണും. ചിലതിൽ കുറച്ചേ ഉണ്ടാകയുള്ളു. അമേരിക്കയിൽ നിന്നും മൎദ്ദീനിൽ വന്നു താമസിക്കുന്ന രണ്ടു മദാമ്മമാർ തിരുമേനിയെ സന്ദൎശിച്ചു. ഇരുപത്തിഒന്നാംതീയതി ഞായറാഴ്ച മൎദ്ദീനിൽ വണ്ടു മൂന്നു റമ്പാന്മാൎക്കു മെത്രാപ്പട്ടം കൊടുക്കുന്നതായി കേട്ടു. അതിലേക്കു വേറെ മെത്രാന്മാർ വരുന്നതിനു കമ്പിയടിച്ചിട്ടുണ്ടെന്നും മലയാളത്തേക്കു കല്പന ഉടനെ എഴുതുമെന്നും റമ്പാന്മാർ പറഞ്ഞു.

തുൎക്കിദേശത്തു കല്യാണം പള്ളിയിൽ വച്ചു വേണമെന്നു നിർബന്ധമില്ല. വീട്ടിൽ വച്ചും നടത്തും. പട്ടക്കാർ പോയി നടത്തിക്കൊടുക്കും. സ്ത്രീധനം ചെറുക്കനാണു പെണ്ണിനു കൊടുക്കുന്നതു. തുൎക്കിദേശത്തു ഒരുത്തൎക്കും സ്വന്തം സ്ഥലം ഇല്ല. എല്ലാം ഗവൎമ്മെന്റു വകയാണു. അവിടെ കെട്ടിടംവച്ചു കൃഷി ചെയ്തു താമസിച്ചുകൊള്ളണം. എടുക്കുന്ന സ്ഥലത്തിനു സൎക്കാരിൽനിന്നും നിശ്ചയിക്കുന്നപ്രകാരം കൊടുക്കണം. വേണ്ടെന്നുവെച്ചു പോകുന്ന സമയം കെട്ടിടത്തിനു വിലകിട്ടും. കഴിഞ്ഞ യുദ്ധം മുതൽമാത്രമേ തുൎക്കിദേശം ഇംഗ്ലീഷുകാരുടെ കൈവശം വന്നിട്ടുള്ളു. മുസലിലും മററും കട്ടികൾക്കു സ്ഥലം പതിച്ചുകൊടുത്തു തുടങ്ങി

# മലബാർ സന്ദർശനം.

## പള്ളി പണിയുവാൻ ഒരു നമ്പൂതിരിയുടെ സംഭാവന.

(മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, ബി.ഏ.ബി.ഡി, എൽ.റ്റി.)

മലബാർ ജില്ലയിൽ നാനാഭാഗങ്ങളിലും കുടിയേറിപ്പാർക്കുന്ന നമ്മുടെ ജനങ്ങളുടെ മേൽനോട്ടം ഞാൻ വഹിക്കണമെന്ന സുന്നഹദോസിന്റെ തീരുമാനം അനുസരിച്ച്, ഇമ്മാനുവേൽ മിഷ്യനറിസംഘം എന്ന പേരിൽ ഒന്നിലധികം വർഷമായി മലബാർ സന്ദർശനവും അവിടത്തെ പള്ളിപണിക്കുവേണ്ടി പണപ്പിരിവും നടത്തിക്കൊണ്ടിരിക്കുന്ന കോയിക്കൽ പത്രോസ് കത്തനാരും ഞാനുംകൂടി മലബാറിലേക്കു പുറപ്പെട്ടു.

തിരുവിതാംകൂറിനു 7,500 ചതുരശ്രമൈലും മലബാറിനു 5794 ചതുരശ്രമൈലും ആണുള്ളത്. ഇങ്ങനെ ഏകദേശം തിരുവിതാംകൂറിനോളം വലുപ്പവും എന്നാൽ ഏകദേശം തിരുവിതാംകൂറിന്റെ പകുതി ജനസംഖ്യയും ഭൂമിക്കു വിലക്കുറവും ഉള്ള പ്രദേശത്തേക്കാണു നമ്മുടെ ജനങ്ങൾ കുടിയേറിപ്പാർക്കുന്നതു്. ജില്ലയിലെ ഒൻപതു താലൂക്കുകളിൽ എട്ടിലും നമ്മുടെ ആളുകൾ കുടിയേറീട്ടുണ്ടു്. വയനാട്ടു് ഈ താലൂക്കുകളിൽ ഒന്നാണു്. കുടിയേറ്റക്കാർ ഇനിയും വന്നുകൊണ്ടിരിക്കുന്നു. പശ്ചിമപർവ്വതനിരയ്ക്കു പടിഞ്ഞാറായി വാഴ, കപ്പ, റബർ എന്നിവയും കിഴക്കുവശമായി ചായ, കാപ്പി, മധുരനാരങ്ങ എന്നിവയും സ

---

യിട്ടുണ്ടു്. കന്നി 20-ാംതീയതി ശനിയാഴ്ച ഉച്ചകഴിഞ്ഞു തിരുമേനി മർദ്ദീനിലേക്കു ചെല്ലാനായി മോറാൻ വണ്ടി കൊടുത്തയച്ചു. തിരുമേനി മർദ്ദീനിലേക്കു പോയി. സന്ധ്യാപ്രാർത്ഥനാസമയം മോറാൻ ഒരു പ്രസംഗം ചെയ്തു. തിരുമേനിയുടെ മുടക്കു തീർത്തിരിക്കുന്നതായി പരസ്യമായി മോറാൻ തദവസരത്തിൽ കല്പിച്ചു പ്രസംഗിച്ചു.

പിറേറദിവസം ഞായറാഴ്ച, മോറാൻ കുർബാനമദ്ധ്യേ തഹലൂപ്പാ ഹന്നാ റമ്പാനും, ഏലിയാസു റമ്പാനും മെത്രാപ്പട്ടം കൊടുത്തു. ഹന്നാ റമ്പാനെ ഈവാനിയോസ് എന്ന പേരിലും, ഏലിയാസ് റമ്പാനെ യൂലിയോസ് എന്ന പേരിലുമാണു സ്ഥാനാഭിഷേകം ചെയ്തതു്. പട്ടംകൊടയ്ക്കു ബാവായും തിരുമേനിയുമല്ലാതെ മററു മെത്രാന്മാർ ഇല്ലായിരുന്നു. തിരുമേനിയും കാപ്പയിട്ടു പട്ടംകൊടയിൽ സംബന്ധിച്ചു. സ്വർണ്ണവടി പിടിച്ചതും തിരുമേനിയാണു്. പട്ടംകൊട സംബന്ധിച്ചു തിരുമേനിയുടെ സ്വർണ്ണസ്ലീബാ തിരുമേനി ബാവായ്ക്കു കൊടുത്തു. അതു വലിയ സന്തോഷമായിപ്പോയി.

പട്ടംകൊട കഴിഞ്ഞു് ഉച്ചഭക്ഷണത്തിനായി അവിടെ അടുത്തു പുതിയ മെത്രാൻ മാർ * (ഹന്നാ) ഈവാനിയോസിന്റെ ചിററപ്പന്റെ വീട്ടിൽ ബാവാ മുതൽ എല്ലാവരും പോയി. അവിടെ വലിയ സദ്യ ആയിരുന്നു. വൈകിട്ടു പുതിയ മെത്രാൻ മാർ (ഏലിയാസ്) യൂലിയോസിന്റെ വീട്ടിൽ ആയിരുന്നു ഭക്ഷണം. രണ്ടിടത്തും ബാവായും മെത്രാന്മാരും റമ്പാന്മാരും ഒന്നിച്ചു് ഒരു മേശയിലും ഒരു പാത്രത്തിലുമാണു ഭക്ഷണം കഴിച്ചതു്.

(തുടരും)

* കഴിഞ്ഞ ലക്കത്തിൽ ഹന്നാറമ്പാൻ എന്നു പറഞ്ഞിരിക്കുന്നതു് ഇപ്പോഴത്തെ ക്ലീമ്മീസ് മെത്രാപ്പോലീത്താ എന്നു ഫോട്ടോനോട്ടു ചേർത്തിരിക്കുന്നതു് പിശകാണു്. (പ)

മുഖ്യമായി വളരുന്നു. നെൽകൃഷിയും ധാരാളമുണ്ട്. പർവ്വതനിരയ്ക്കു കിഴക്കുവശത്തുള്ള സുൽത്താൻബത്തേരി മുതലായ സ്ഥലങ്ങളിൽ മുപ്പതും, അമ്പതുംമേനി നെൽവിളവുണ്ട്. കുറെ കൊല്ലങ്ങൾക്കുമുമ്പ് ഇവിടങ്ങളിൽ പനി കലശലായിരുന്നു. നമ്മുടെ ജനങ്ങൾ വളരെപ്പേർ മരിച്ചു. എന്നാൽ സർക്കാരിൽനിന്നു പനിക്കെതിരായി ചില പരിശ്രമങ്ങൾ നടത്തിത്തുടങ്ങുകയും കാട്ടും കൊതുകും കുറയുകയും ചെയ്തതോടുകൂടി പനിക്കു ശമനമുണ്ട്. മൂന്നാറും പീരുമേടും പശ്ചിമപർവ്വതനിരയിൽ സ്ഥിതിചെയ്യുന്നു. എന്നാൽ കോഴിക്കോട്ടുനിന്നു അമ്പതുനാഴിക കിഴക്കു പർവ്വതനിര കടന്നുവേണം വൈത്തിരി പ്രദേശത്തേക്കു ഇറങ്ങുവാൻ. വളരെ ഉയരമുള്ള പർവ്വതങ്ങളിൽ വെട്ടിയിരിക്കുന്ന മിനുസമുള്ള റോഡിൽകൂടിയുള്ള ബസ്സുയാത്ര രസകരമാണു്. ആകാശവിമാനത്തിൽ പറക്കുമ്പോൾ കീഴ്ക്കോട്ടു നോക്കിയാലുള്ള കാഴ്ചതന്നെയാണു് ഇവിടെയും കാണുന്നതു്. മൈസൂറിലെ കടുവായായ ടിപ്പുസുൽത്താൻ മൈസൂറിൽനിന്നു മലബാർ ആക്രമണത്തിനു പുറപ്പെട്ടപ്പോൾ കൂടെയുണ്ടായിരുന്ന ഫ്റഞ്ചുഎൻജിനീയർ ആണത്രേ ഈ വഴി ആദ്യമായി തെളിച്ചതു്. ബത്തേരിയിൽ സുൽത്താന്റെ ഒരു പഴയ (battery) കോട്ടയുണ്ട്. തണുപ്പുനിമിത്തം വിറച്ചുകൊണ്ടു നാം പർവ്വതങ്ങൾ കടന്നാൽ ആറുകൾ കിഴക്കോട്ടു് ഒഴുകുന്നതായി കാണാം. കിഴക്കുഭാഗം 2500 അടി ഉയരമുള്ള വയനാടൻ മനോഹരപ്രദേശമാണു്.

കൊച്ചിയിൽനിന്നും കോഴിക്കോട്ടുനിന്നും മദ്രാസിൽനിന്നും തീവണ്ടികൾ സമ്മേളിക്കുന്ന ഷൊർണ്ണൂരിൽ മനോഹരമായ കുന്നിൻപുറത്തു ഒരു നമ്പൂതിരി നമുക്കു രണ്ടേക്കർഭൂമി സൗജന്യമായി തരികയും അവിടെ ഇരുപതിനായിരത്തോളം രൂപാ ചെലവുചെയ്തു ദൈവമാതാവിന്റെ നാമത്തിൽ ഒരു വലിയപള്ളി പണിതീരുകയും ചെയ്തിരിക്കുന്നു. കുന്നംകുളം സ്വദേശിയും ചെറുവരക്ക വ്യാപാരിയുമായ മി. ചെറു പള്ളിപ്പണിക്കായി വളരെ ശ്രമിച്ചിട്ടുണ്ട്. ഇടവകജനം ഞങ്ങളെ കാത്തു പള്ളിയിൽ കൂടിട്ടുണ്ടായിരുന്നു. സന്ധ്യനമസ്ക്കാരവും എന്റെ പ്രസംഗവും കഴിഞ്ഞു് പിറേറദിവസം ഞങ്ങൾ വടക്കുകിഴക്കോട്ടു 34 നാഴിക സഞ്ചരിച്ചു മേലാററൂർ എത്തി. അവിടെ 26 സുറിയാനി കുടുംബക്കാരുണ്ട്. ഊരമന സ്വദേശിയായ മി. പള്ളാട്ടു പൈലി മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലേക്കു എഴുതികൊടുത്ത രണ്ടേക്കർ ഭൂമിയിലാണ് മാർ ഗീവറുഗീസ് സഹദായുടെ നാമത്തിലുള്ള താൽക്കാലിക പള്ളി സ്ഥിതിചെയ്യുന്നതു്. ഉടനെ ഇവിടെ പണിയാൻപോകുന്ന പള്ളി മാവേലിക്കരെപ്പള്ളിക്കാരുടെ വകയാണ്. അതിലേക്കു ഡോക്ടർ ഫിലിപ്പ് 500 രൂപായും, ഡോക്ടർ എ.ഡി.വറുഗീസ് 500 രൂപായും വേറെ ചിലർ 500 രൂപായും കൊടുത്തിട്ടുണ്ട്. മാവേലിക്കരെക്കാരുടെ വകയെന്നു് ഒരു മാർബിൾ കല്ലു് അവിടെ കൊത്തിവയ്ക്കും. ഇവിടെ ഞാൻ കുർബ്ബാന ചൊല്ലുകയും ഉച്ചതിരിഞ്ഞു യോഗം നടത്തുകയും ചെയ്തു. നമ്മുടെ നാട്ടിൽ നാഴിഅരിക്കു നാലണ വിലയുള്ളപ്പോൾ ഇവിടെ രണ്ടണയേ വിലയുള്ളു. ഷൊർണ്ണൂർനിന്നു 68 നാഴിക ദൂരമുള്ള നിലമ്പൂരും മററും മി. എം.സി. പോത്തൻ മുതൽപേർക്കു മുപ്പതിനായിരം ഏക്കർ തോട്ടമുണ്ട്. അവരുടെ സ്ഥലത്തെ ആനക്കുഴികളിൽ ഇയ്യിടെ രണ്ടാന വീണു് അവർക്കു കിട്ടിയിട്ടുണ്ട്. നിലമ്പൂർ-ഷൊർണ്ണൂർ തീവണ്ടി യുദ്ധകാലത്തു് ഇരുമ്പിന്റെ ആവശ്യംനിമിത്തം നിർത്തിക്കളഞ്ഞെങ്കിലും ഉടനെ വീണ്ടും തുടങ്ങുമെന്നു പറയുന്നു. ഇവിടത്തെ ചാപ്പലിൽ ഞാൻ കുർബാന ചൊല്ലി. കുറെ പണം പിരിഞ്ഞുണ്ടായാൽ അതിലധികം പണം പള്ളിപണിക്കായി ഇവിടെ വാഗ്ദാനം ഉണ്ടായിട്ടുണ്ട്. മേലാററൂരും ഇവിടെയും മററത്തിൽ ശമുവേൽ കത്തനാർ മാസത്തിൽ ഒരിക്കൽ കുർബാന ചൊല്ലുന്നു. നിലമ്പൂരുനിന്നു് ഉട്ടക്കമണ്ടിലേക്കു ബസ്സിൽ പോകാം. ചിങ്ങം 20-ാംതീയതി

ഞായറാഴ്ച ഞാൻ കോഴിക്കോട്ടുപള്ളിയിലാണു കുർബാന ചൊല്ലിയതും സണ്ടേസ്കൂൾ സമ്മാനദാനം നടത്തിയതും. യോഗ്യമായ ഒരു പള്ളിയും പട്ടക്കാരനു താമസിക്കാനുള്ള ഭവനവും ഇവിടെയുണ്ടു്. മിഷ്യനറിയായ ഫാദർ ടി. ജി. മാത്യു തൽക്കാലം ഇവിടത്തെ വികാരിയുംകൂടിയാണു്. താമരശ്ശേരിയിൽ നമുക്കു മൂന്നുറു വീട്ടുകാരുണ്ടു്. കൂടത്തായി പള്ളിയിൽ അവരക്കുന്നം പൌലോസ് കത്തനാരും കിഴക്കെ പള്ളിയിൽ കുന്നംകുളം യാക്കോബുകത്തനാരും വികാരിമാരാണു്. ഞങ്ങളുടെ സന്ധ്യയോഗം അയിരൂർ എസ്റ്റേററിൽവച്ചായിരുന്നു. പിന്നീടാണു ഞങ്ങൾ പർവതനിര കടന്നു മി. കെ. സി. മാമ്മൻമാപ്പിളയുടെയും മററും തോട്ടത്തിൽ കുർബാന ചൊല്ലിയതു്. ഇവിടെ കൂടുതൽ തണുപ്പുതോന്നി. മററു പല തോട്ടങ്ങൾക്കു പുറമെ ഈ തോട്ടത്തിനു മാത്രം രണ്ടായിരം ഏക്കർ ഭൂമിയുണ്ടു്. അധഃകൃതരായ കൂലിക്കാർ എന്നെ വന്നു കണ്ടു. കോഴിക്കോട്ടുനിന്നു 78 നാഴിക ദൂരമുള്ള സുൽത്താൻ ബത്തേരിയിലും പരിസരങ്ങളിലും മലങ്കര സുറിയാനിക്കാരായി ആയിരത്തിഅഞ്ഞൂറോളം ജനംവരും. ദൈവമാതാവിന്റെ പള്ളിയിലും മാർ പത്രോസ് പൌലൂസ് ശ്ലീഹന്മാരുടെ കോടിയാളിപ്പള്ളിയിലും ഉന്നക്കാട്ടുകാരൻ ചെമ്മല കത്തനാരും, മലങ്കരയിലെ മാത്തോമ്മാശ്ലീഹായുടെ പള്ളിയിൽ ഇ. ഒ. മാത്യു കത്തനാരും വികാരിമാരാണു്. ബത്തേരിപ്പള്ളി കോതമംഗലം ഓലപ്പുര വക്കി മുതൽപേരും, മലങ്കരക്കുന്നു് ആത്തുങ്കൽ ഗീവറുഗീസ് കത്തനാർ മുതൽപേരും കോടിയാളിപ്പള്ളി തേനുങ്കൽ കുട്ടംബക്കർ മുതൽപേരും പണിയിച്ചിട്ടുള്ളതാണു്. മലങ്കരക്കുന്നു് എന്നുള്ള പേർ സുറിയാനിക്കാർ ഇക്കാലത്തു കുടിയേറിപ്പാർക്കുന്നതിനു മുമ്പുള്ള പേരാണു്. മൈലാപ്പൂരുള്ള മാർത്തോമ്മാശ്ലീഹായുടെ കബറിങ്കലേക്കു നമ്മുടെ പിതാക്കന്മാർ പണ്ടു കാലങ്ങളിൽ കാൽനടയായി തീർത്ഥയാത്ര പോയിരുന്നപ്പോൾ അവൎക്കുണ്ടായിരുന്ന വിശ്രമത്താവളങ്ങളിൽ ഒന്നായിരിക്കണം ഈ കുന്നു്. ഇവിടെനിന്നു് ഒരു കുരിശു കണ്ടെടുക്കപ്പെട്ടിട്ടുണ്ടു്. ഒരു ഇടവകക്കാരന്റെ തോട്ടത്തിൽനിന്നു് എനിക്കു നല്ല മധുരനാരങ്ങാ സമ്മാനം കിട്ടി. പള്ളിയിൽ നടത്തിയ സന്ധ്യനമസ്കാരത്തിലും യോഗത്തിലും ധാരാളം ജനങ്ങൾ സംബന്ധിച്ചു കൈമുത്തി പിരിഞ്ഞു. പനി പിടിച്ചു മരിച്ചവരുടെ വരിവരിയായി കിടക്കുന്ന ശവകുടീരങ്ങൾ ഞങ്ങൾ മലങ്കരക്കുന്നിൽ സന്ദർശിച്ചു അവൎക്കുവേണ്ടി പ്രാർത്ഥന നടത്തി. ബത്തേരിയിൽ തിയരും പുലയരുമായി [illegible] മാമോദീസാ മുങ്ങീട്ടുണ്ടു്. വയനാടിന്റെ തലസ്ഥാനമായി പടിഞ്ഞാറു കിഴക്കു സ്ഥിതിചെയ്യുന്ന മാനന്തവാടിയിൽ ഞങ്ങൾ എത്തിയപ്പോൾ സഹൃദയരായ ഡോക്ടർ കെ എൻ. ഈപ്പനും മി. ഏ. എം. മാത്യുസും കാറുകൊണ്ടു ഞങ്ങളെ കാത്തുനിന്നിരുന്നു. ഇവിടെ നമുക്കു സ്ഥലം വാങ്ങിട്ടുണ്ടെങ്കിലും പള്ളിപ്പണി ഒന്നും ആയിട്ടില്ലാത്തതിനാലും കോഴിക്കോട്ടുവച്ചു വടക്കൻ കേരള ബിഷോപ്പ് സ്ററവാർട്ട്സ്മിത്തു് തിരുമേനിയെ ഞാൻ സന്ദർശിച്ചു് അനുമതി വാങ്ങിയിരുന്നതിനാലും ഇംഗ്ലീഷ് പള്ളിയിലാണു കുർബാന ചൊല്ലിയതു്. പലരും കുർബാന അനുഭവിച്ചു. മാനന്തവാടിയിൽനിന്നു കൂർഗ്ഗിലേക്കും മൈസൂരിലേക്കും അധികം ദൂരമില്ല. വേണ്ടുവോളം ആലിയാട്ടു കുടിക്കാരെയും മററും ഞാൻ ഇവിടെ കണ്ടു. പന്ത്രണ്ടുനാഴിക നടന്നു ചിലർ കുർബാനയ്ക്കു വന്നുചേർന്നിരുന്നു. മടക്കത്തിലാണു പുതുപ്പാടിപ്പള്ളിയിൽ ഞായറാഴ്ച കുർബാന ചൊല്ലിയതു്. പള്ളിയുടെ ഇണക്കവും ജനക്കൂട്ടവും എല്ലാംകൂടി കണ്ടപ്പോൾ കൊച്ചിയിലോ തിരുവിതാംകൂറിലോ ഉള്ള ഒരു പള്ളിയിലാണു ഞാൻ കുർബാന ചൊല്ലുന്നതു് എന്നു തോന്നിപ്പോയി. മദ്യപാനം ശീലിച്ച ചുരുക്കം ചിലൎക്കു മലബാറിൽ മദ്യനിരോധനം വന്നിരിക്കയാൽ കള്ളു കിട്ടാത്തതുകൊണ്ടു സ്വല്പം വിഷമമുണ്ടു്.

കററിയാടി, ആറളം, ഇരട്ടി, പേരാമ്പ്ര, പേരാവൂർ, കല്ലാനോട്ട മുതലായ മററു സിറിയൻ ക്രിസ്ത്യൻ കുടിപാർപ്പുസ്ഥലങ്ങൾ ഇനിയൊരവസരത്തിലേ ഞാൻസന്ദർശിക്കുകയുള്ളു. കെ. എം. പത്രോസ് അച്ചൻ രണ്ടുമാസം കഴിഞ്ഞു് ഇവ സന്ദർശിക്കയും കർബാന ചൊല്ലുകയും ചെയ്യും. രണ്ടു മാസത്തിലൊരിക്കൽ മലബാർ സ്ഥലങ്ങളിൽ പോയി കർബാന ചൊല്ലണമെന്നും, പള്ളിപണി നടത്തിക്കണമെന്നും, മററു സമയങ്ങളിൽ നമ്മുടെ ഇടവകകളിൽ നിന്നു് ഈ വകയ്ക്കായി പണപ്പിരിവു നടത്തണമെന്നുമാണു് അദ്ദേഹത്തിനു ഞാൻ കൊടുത്തിരിക്കുന്ന നിർദ്ദേശം. ടി. ജി. മാത്യു അച്ചനും ഇടയ്ക്കു് അങ്ങുമിങ്ങും പോയി കർബാന ചൊല്ലും. പതിനയ്യായിരത്തോളം വരുന്ന മലബാർ ജില്ലയിലെ നമ്മുടെ ജനങ്ങളേയും പള്ളികളേയും ഭരിക്കുന്നതിനു നമ്മുടെ മെത്രാന്മാരിൽ ഒരാൾ മലബാറിന്റെ തലസ്ഥാനമായ കോഴിക്കോട്ടു താമസിക്കേണ്ട ആവശ്യമുണ്ടു്. മലബാർ നമ്മുടെ ഒൻപതാമത്തെ ഭദ്രാസന ഇടവകയാകണം. ഇതുപോലെയുള്ള ആവശ്യമാണു മാർ തോമ്മാസ്ലീഹാ കബറടങ്ങിട്ടുള്ള മദ്രാസിൽ നമ്മുടെ ഒരു മെത്രാൻ താമസിച്ചു് ഇന്ത്യയുടെ തലസ്ഥാനമായ ന്യൂഡൽഹി, ബോംബെ, കൽക്കട്ടാ, ജബൽപ്പൂരു്, ബാങ്ക്ളൂർ മുതലായ ഇടവകകളെ നോക്കേണ്ടതു്. മിഷ്യനറിമാരായ പട്ടക്കാരും കുറെ ഉണ്ടാകേണ്ടിയിരിക്കുന്നു. അട്ടപ്പാടി മലയിലെ ആശ്രമത്തിലേക്കു് ഒരു സ്ലീബാദാസനെ ഞാൻ ഈയിടെ അയച്ചിട്ടുണ്ടു്. അയാളുടെ ജോലി കാട്ടുജാതിക്കാരായ ഇരുളരെ കൈവമായും പത്തു കല്പനകളും വിശ്വാസപ്രമാണവും പഠിപ്പിച്ചു മാമ്മോദീസായ്ക്കു് ഒരുക്കുകയാണു്. കഴിയുന്നതും വേഗത്തിൽ പട്ടക്കാരനായ ഒരു സ്ലീബാദാസനെ മലബാർ ജില്ലയിലേക്കു് അയപ്പാൻ ഞാൻ കാംക്ഷിച്ചിരിക്കുന്നു. എന്റെ പ്രസംഗങ്ങളിൽ, മലബാറിലേക്കു നമ്മുടെ ജനങ്ങൾ കുടിയേറിപ്പാർക്കുന്നതു ദൈവത്തിന്റെ വലിയ ഉദ്ദേശം നിറവേററുന്നതിനാണെന്നും, ചൊവ്വായി ജീവിച്ചു പ്രകാശിക്കണമെന്നും, താണ ജാതിക്കാരായി കാണുന്നവരെ പഠിപ്പിച്ചു കർത്താവിന്റെ വെളിച്ചത്തിലേക്കു വരുത്തണമെന്നും, സഭയിൽ സമാധാനം ഉണ്ടാകുന്നതു വലിയ മഹത്വത്തിനു കാരണമാകുമെന്നും, അന്യ വിശ്വാസങ്ങളിലേക്കു തിരിയരുതെന്നും പ്രസ്താവിച്ചിരുന്നു. ജനങ്ങളിൽ നിന്നു് എനിക്കു കിട്ടിയ നൂറുരൂപായുടെ ഒരു നോട്ടും വേറെ നൂറു രൂപായും മാനന്തവാടി പള്ളിപണിക്കായി ഏല്പിച്ചു. ധനമുള്ള വലിയ പള്ളികൾ ഉണ്ടു്, മാവേലിക്കര പള്ളിക്കാരെപ്പോലെ, അവരുടെ വകയായി രണ്ടായിരത്തോളം രൂപാ ചെലവു ചെയ്തു് മലബാറിൽ ഓരോ ചെറിയ പള്ളി പണിയിക്കുന്നതു് ഇന്ത്യയിൽ ദൈവരാജ്യവർദ്ധനവിനും അനേകം ആത്മാക്കളുടെ പ്രയോജനത്തിനും ഉതകുന്നതാണു്. ധനാഢ്യന്മാരായ സിറിയൻ പ്രഭുക്കന്മാരുടെ ശ്രദ്ധയേയും ഞാൻ ഈ വിഷയത്തിലേക്കു ക്ഷണിച്ചുകൊള്ളുന്നു. തൃശ്ശൂരുനിന്നു ഒൻപതു നാഴിക കിഴക്കുള്ള പട്ടിക്കാട്ടിൽ അൻപതു വീട്ടുകാരുണ്ടു്. കടവിൽ പൗലോസ് ജഡ്ജി, റാവുസാഹിബ് ഡോക്ടർ വറുഗീസ് മുതൽപേരുടെ ഉത്സാഹത്താൽ തൃശ്ശൂർ പള്ളിക്കാർ അവരുടെ മേൽനോട്ടവും പള്ളിപണിയും നടത്തിവരുന്നു. അവിടെ നിന്നു 12 നാഴിക കൂടി ബസ്സിനു പോയാൽ പാലക്കാട്ടു താലൂക്കിലെ വടക്കഞ്ചേരിയിൽ എത്തും. കുറെ ജനം അവിടെയും ഉള്ളതിനാൽ അങ്ങോട്ടും നമ്മുടെ നോട്ടം ചെല്ലേണ്ടതുണ്ടു്. വളരെ നാൾ കർബാന കാണാതെ കിടന്ന ജനം തങ്ങളുടെ ചെറുപ്പത്തിൽ കേട്ടിട്ടുള്ള സുറിയാനി ഗീതങ്ങൾ ആലപിക്കുമ്പോഴും, പട്ടക്കാരൻ കയ്യുയർത്തി തങ്ങളുടെ പിതാക്കന്മാരുടെ പ്രാർത്ഥനയും പ്രുമിയോനും ചൊല്ലുമ്പോഴും സുഗന്ധധൂപം വീശി പടിഞ്ഞാറോട്ടു വരുമ്പോഴും പ്രദർശിപ്പിക്കുന്ന ഭക്തിപാരവശ്യങ്ങൾ എന്തു പറയാം!

# മാർ ബെഹനാമും സോദരി സാറായും സഖാക്കളായ സഹദേന്മാരും.

(വട്ടക്കുന്നേൽ മത്യൂസ് കശീശാ ബി. ഏ. ബി. ഡി.)

മാർ ബെഹനാമിൻെറയും സഹോദരി സാറായുടെയും സഖാക്കളായ സഹദേന്മാരുടെയും ഓർമ്മ വി.സഭ ധനുമാസം 10-ാംതീയതി കൊണ്ടാടുന്നു. റോമയിലെ ചക്രവത്തിയായിരുന്ന അധർമ്മിയായ യൂലിയാനോസിൻെറ കാലത്തു (യൂലിയാനോസ് റാശിഓ–Julian the apostate) ഏ.ഡി 362-ൽ (352 എന്നു ചില പുസ്തകങ്ങളിൽകാണുന്നതു ശരിയാണെന്നു തോന്നിന്നില്ല) ഇവർ രക്തസാക്ഷികളായി മരിച്ചു.

## യൂലിയാനോസിൻെറ ക്രിസ്തുമത പീഡ.

ഏ· ഡി. 361-ൽ മരിച്ച കോൺസ്റ്റാൻറിയൂസിൻെറ പിൻഗാമിയായി യൂലിയാനോസ് റോമാ ചക്രവത്തിപദം പ്രാപിച്ചു. യൂലിയൻെറ പിതാവിനെ കോൺസ്റ്റാൻറിയൂസിൻെറ സിംഹാസനാരോഹണവേളയിൽ നിഗ്രഹിച്ചുകളഞ്ഞതിനാൽ അദ്ദേഹത്തെ തൻെറ ശത്രുവായി യൂലിയാനോസ് പരിഗണിക്കയും കോൺസ്റ്റാൻറിയൂസ് കാര്യമായി കരുതിയിരുന്ന എല്ലാററിനെയും യൂലിയൻ വെറുക്കുകയും ചെയ്തു. അങ്ങനെ ക്രിസ്തുമതവും അദ്ദേഹത്തിൻെറ വിദ്വേഷത്തിനു പാത്രമായിത്തീർന്നു. കൂടാതെ പുറജാതി ഗ്രീക്കു തത്വജ്ഞാനം, സാഹിത്യം മുതലായവയോടു യൂലിയാനോസിനു താല്പര്യവുമുണ്ടായിരുന്നു. ചക്രവത്തിപദത്തിൽ പ്രവേശിച്ചപ്പോൾ ഈ പുറജാതിസംസ്കാരം പുനരുദ്ധരിക്കുന്നതിന് അദ്ദേഹം ശ്രമിച്ചുകൊണ്ടു ക്രിസ്തുമതത്തെ എല്ലായിടത്തും തടസ്സപ്പെടുത്തുകയും ക്രിസ്ത്യാനികളെ ഗവമ്മെൻറു ജോലികളിൽനിന്നു പിരിച്ചുവിടുകയും ചെയ്തു. യൂലിയൻ അധികനാൾ ഭരിച്ചില്ല. 363-ൽ പേർഷ്യാക്കാരുമായുള്ള ഒരു യുദ്ധത്തിൽ അദ്ദേഹം കാലധർമ്മം പ്രാപിച്ചു.

ഞങ്ങളുടെ യാത്രയിൽ വലിയ താല്പര്യം കാണിച്ചു ഞങ്ങളെ സഹായിക്കയും സുഖമായി താമസിപ്പിക്കയും ചെയ്ത സർവരേയും ഞാൻ ഹൃദയപൂർവം അഭിനന്ദിക്കുന്നു.

## ദയറായക്കാരനായ മാർ മത്തായി.

യൂലിയാനോസ് ചക്രവത്തിയുടെ പീഡയുടെ കാലത്തു തീഗ്രീസ് നദിയുടെ തീരത്തു സ്ഥിതിചെയ്തിരുന്ന അമിദ് (Diarbekr) പട്ടണത്തിലും അതിൻെറ ഉഗ്രത വ്യാപിച്ചു. അവിടെയുണ്ടായിരുന്ന ദയറാകളിൽനിന്നും അനേകം സന്യാസികൾ സ്ഥലംവിടേണ്ടതായി വന്നുകൂടി. അങ്ങിനെ ഓടിപ്പോയവരിൽ മത്തായി എന്ന പ്രസിദ്ധനായ ഒരു ദയറായക്കാരൻ പാർസി രാജാവിൻെറ ആധിപത്യത്തിൽ ഇരുന്നിരുന്ന നിനുവദേശത്തിലെ ഒരു പർവ്വതത്തിൽ പോയി താമസിച്ചു. അദ്ദേഹത്തിൻെറ പ്രസിദ്ധി ദിക്കെങ്ങും പരക്കുകയാൽ അനേകം രോഗികൾ അവിടെ ചെന്നു സൗഖ്യം പ്രാപിച്ചുപോരുക പതിവായിരുന്നു.

## അശ്ശൂറിലെ സൻഹെറിബ് രാജാവ്.

അശ്ശൂറിലെ രാജാവ് അഗ്നി ആരാധകനായ (മ്ഗ്രുശോ) സൻഹെറീബ് എന്നൊരാ

ളായിരുന്നു. ബെഹനാമും സാറായും അദ്ദേഹത്തിൻെറ പുത്രനും പുത്രിയുമാണ്. ദീർഘനാളുകളായിട്ടു സാറാ പൌരസ്ത്യദേശങ്ങളിൽ പടൎന്നുപിടിച്ചിരുന്ന ഒരുവക കുഷ്ഠരോഗത്താൽ ബാധിതയായിത്തീൎന്നിരുന്നു. അവളെ സൗഖ്യമാക്കുവാൻ ഒരുവനും കഴിഞ്ഞില്ല. അവളുടെ രോഗാവസ്ഥയെപ്പററി രാജകുടുംബം മുഴുവനും ദുഃഖനിമഗ്നമായിരുന്നു.

## മാർ ബെഹനാമും മാർ മത്തായിയും.

യുവാവായ ബെഹനാമിനു നായാട്ടിനോടു വളരെ താൽപ്പൎയ്യമുണ്ടായിരുന്നതിനാൽ ഒരിക്കൽ അദ്ദേഹം അകമ്പടിക്കാരാൽ പരിസേവിതനായി നായാട്ടിനുപോയി. ഒന്നുരണ്ടു ദിവസങ്ങൾ ചുററിത്തിരിഞ്ഞപ്പോൾ ഒരു വലിയ മലയാടിനെ കണ്ടിട്ട് അതിനെ ആൾക്കാരോടുകൂടി അദ്ദേഹം അനുധാവനം ചെയ്തു. അതിശീഘ്രത്തിൽ ഓടിക്കൊണ്ടിരുന്ന ആ കാട്ടാട് മാർ മത്തായി താമസിച്ചിരുന്ന മലയുടെ അടിവാരത്തിലെത്തി. മലയുടെ അഗ്രത്തിലേക്കു കുതിച്ചുകയറി ഓടിപ്പോകയാൽ ക്ഷീണിച്ചും തളൎന്നുമിരുന്ന നായാട്ടുകാൎക്ക് അതിൻെറ പിന്നാലെ ചെന്നെത്തുവാൻ കഴിഞ്ഞില്ല.

നേരം സന്ധ്യമയങ്ങിയിരുന്നു. മലയുടെ താഴ്‌വരയിൽത്തന്നെ രാജകുമാരനും കൂട്ടരും കൂടാരമടിച്ചു രാപാൎക്കുവാനായി വന്നുകൂടി. രാത്രിയുടെ മദ്ധ്യത്തിൽ രാജകുമാരനായ ബെഹനാമിന് ഒരു ദർശനമുണ്ടായി. ഗാഢനിദ്രയിൽ ആണ്ടിരുന്ന അദ്ദേഹത്തിൻെറ സവിധത്തിൽ ഒരു ദൈവദൂതൻ നിന്നുകൊണ്ടു മലയുടെ മുകളിലേക്കു കയറിച്ചെന്നു അവിടെ വസിക്കുന്ന പുണ്യപുരുഷനെ കാണണമെന്നും, അദ്ദേഹം നിത്യജീവൻെറ മാൎഗ്ഗത്തെ കാണിച്ചുതരുമെന്നും പറയുന്നതായിക്കണ്ടു.

ജിജ്ഞാസ വർദ്ധിച്ച ബെഹനാം പ്രഭാതത്തിൽത്തന്നെ അകമ്പടിക്കാരോടുകൂടി മലയുടെ ഉപരിതലത്തിലേക്കു കയറിച്ചെന്നു. യതിവൎയ്യനായ മാർ മത്തായി, രാജകുമാരനെയും സേവകന്മാരെയും സന്തോഷത്തോടെ സ്വീകരിച്ചു ആതിഥ്യം നൽകി. സത്യദൈവത്തെപ്പററിയും ദൈവപുത്രനായ യേശുമ്ശിഹായെപ്പററിയും അദ്ദേഹത്തിൻെറ അത്ഭുത പ്രവൎത്തികളെപ്പററിയും അവരോട് അദ്ദേഹം ഉപദേശിച്ചു. മിശിഹായെ അനുഗമിക്കുന്നവൎക്കു നിത്യജീവനുണ്ടെന്നും, താൻ ചെയ്തിട്ടുള്ളതും അതിനേക്കാൾ അധികമായതുമായ അത്ഭുതപ്രവൎത്തികൾ ചെയ്യുവാൻ അവൎക്കു സാധിക്കുമെന്നും കേട്ടപ്പോൾ രാജകുമാരനു തൻെറ സഹോദരിയുടെ രോഗത്തെപ്പററിയുള്ള സ്മരണയുണ്ടായി. പരിശുദ്ധൻെറ വാക്കുകളെ പരീക്ഷിക്കുന്നതിനുള്ള ഒരവസരമായി അതിനെ പരിഗണിച്ചിട്ടു തൻെറ കൂടെവന്നു സഹോദരിയുടെ രോഗം സൌഖ്യമാക്കണമെന്നു വിനീതമായി അപേക്ഷിച്ചു. മാർ മത്തായി സന്തോഷത്തോടെ അതിനു സമ്മതിക്കുകയും ഇരുവരും അകമ്പടിസമേതം രാജസ്ഥാനമായ അശ്ശൂർ പട്ടണത്തിലേക്കു യാത്രയാകുകയും ചെയ്തു.

## സാറായുടെ സൌഖ്യസിദ്ധി.

പട്ടണത്തിലേക്കു പരിശുദ്ധൻ പ്രവേശിക്കുന്നതിനു വിസമ്മതിക്കുകയാൽ രാജകുമാരൻ കൊട്ടാരത്തിലേക്കുചെന്നു രോഗിണിയായ രാജകുമാരിയെ അമ്മയുടെ സമ്മതത്തോടുകൂടി അവിടേക്കു കൂട്ടിക്കൊണ്ടുചെന്നു. പരിശുദ്ധൻ അവൾക്കുവേണ്ടി പ്രാൎത്ഥിച്ചു. സാത്താനെ ഉപേക്ഷിച്ചു മിശിഹായിൽ വിശ്വസിക്കുന്നതായി രാജപുത്രിയെക്കൊണ്ടു സത്യം ചെയ്യിച്ചശേഷം അവളെ മാമ്മോദീസാമുക്കി. വെള്ളത്തിൽ നിന്നു കയറിയപ്പോൾ ചുററും നിന്നവർ അതിശയിക്കത്തക്കവണ്ണം സർവ രോഗലക്ഷണങ്ങളും നീങ്ങി അവൾ സുഖശരീരിയായിത്തീൎന്നിരുന്നു. ക്രിസ്ത്യാനികളുടെ ദൈവം വലിയവനും വിസ്മയവാനും, താൻ മാത്രം സത്യദൈവമാകുന്നുവെന്നും കണ്ടവർ ഏകരുപറഞ്ഞു സമ്മതിച്ചു.

## ബെഹനാമിൻെറ സ്നാനം.

മാർ ബെഹനാമിനും കൂടെയുള്ള വർക്കും മാമോദീസാ ഏൽക്കുവാൻ ആഗ്രഹമുണ്ടായി. സത്യദൈവത്തിലുള്ള വിശ്വാസം ഏററുപറയിച്ചിട്ടു പരിശുദ്ധൻ അവരെയെല്ലാവരെയും സ്നാനപ്പെടുത്തി. അക്രൈസ്തവമായ അശ്ശൂർ രാജ്യത്തു് അനർഹമായ പീഡകൾ അവർ സഹിക്കേണ്ടിവരുമെന്നു പുണ്യവാൻ അവരെ മുൻകൂട്ടിത്തന്നെ അറിയിച്ചു. മ്ശിഹായ്ക്കു വേണ്ടി പതിനായിരം പ്രാവശ്യം മരിക്കേണ്ടി വന്നാലും തന്നെ നിരസിക്കുകയില്ലെന്നു ബെഹനാം ഏററുപറഞ്ഞു. ദൈവത്തിൻെറ കൃപയിൽ അവരെ ഏല്പിച്ചശേഷം മാർ മത്തായി തൻെറ വാസസ്ഥാനമായ നിനുവയിലെ പർവ്വതത്തിലേക്കു തിരിച്ചുപോയി.

## മഹാരാജാവിൻെറ കോപം.

മക്കളുടെ രോഗശാന്തി രാജാവിനു മഹാസന്തോഷമുളവാക്കി. പക്ഷെ അവരുടെ മാനസാന്തരം അംഗീകരിക്കുവാൻ നിവൃത്തിയില്ലായിരുന്നു. മഹാദൈവമായ കേവോൻ (Saturn) ബെൽ(Jupiter) ബെൽത്തി(Venas) മുതലായ പാർസി ദേവന്മാരുടെയും ദേവികളുടെയും കോപത്തിനു പാത്രമാകയെന്നോ? സൻഹെറിബ്ബ് രാജാവ് ദേവന്മാരെക്കൊണ്ടു് ആണയിട്ടു ശപഥം ചെയ്തു. "ഈ ദുഷ്ടവഴിയിൽനിന്നു നിങ്ങൾ വിട്ടുതിരിഞ്ഞു ദേവന്മാരെ വന്ദിക്കുകയും പതിവുപോലെ ബലി അർപ്പിക്കുകയും ചെയ്യുന്നില്ലെങ്കിൽ ഭൂമുഖത്തുനിന്നു നിങ്ങളുടെ ജീവൻ നിശ്ശേഷം ഞാൻ നശിപ്പിക്കും." മഹാരാജ്ഞിക്കു സത്യദൈവത്തെ മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നു. എന്നാൽ രാജാവിനെപ്പററിയുള്ള ഭയത്താൽ അതിനെ വെളിപ്പെടുത്തുവാൻ അവൾ മതിന്നില്ല.

രാജകല്പനയാൽ ദേവന്മാർക്കു് ഒരുത്സവദിവസം നിശ്ചയിക്കപ്പെട്ടു. പട്ടണത്തിലുള്ള സകലമാനപേരും ദേവന്മാർക്കു രാജസന്നിധിയിൽവെച്ചു ബലി അർപ്പിക്കത്തക്കവണ്ണം ക്രമീകരണങ്ങൾ സജ്ജമാക്കി. ബെഹനാമും സോദരി സാറായും ഒട്ടും കൂസാതെ വിസമ്മതിച്ചു നിന്നു. തല വിശിക്കളയുവാൻ പുറപ്പെട്ട രാജശാസനം പ്രഭുക്കന്മാരുടെ മുട്ടിപ്പായ അപേക്ഷ ഇല്ലായിരുന്നുവെങ്കിൽ ഉടനടി നടപ്പിൽ വരുമായിരുന്നു.

## മാർ ബെഹനാമിൻെറ സാക്ഷിമരണം.

മാർ ബെഹനാമിൻെറയും, സാറായുടെയും അവരോടൊരുമിച്ചു സ്നാനമേററവരുടെയും അശ്ശൂറിലെ താമസം പിന്നീടു ക്ഷേമകരമല്ലെന്നു് അവർ ഗ്രഹിച്ചതിനാൽ സുകൃതവാനായ മാർ മത്തായിയുടെ അടുക്കൽ ചെന്നു് അനുഗ്രഹം പ്രാപിക്കുന്നതിനായി എല്ലാവരും ഒരുമിച്ചു രഹസ്യമായി പട്ടണം വിട്ടു നിനുവയിലേക്കു യാത്രയായി. വഴിമദ്ധ്യേ ഒരു കുന്നിൽ വിശ്രമിക്കുമ്പോൾ കാര്യം ഗ്രഹിച്ച രാജാവു കോപാക്രാന്തനായി ശത്രുക്കളെപ്പോലെ "കൊല്ലാതെ മടങ്ങരുതെ"ന്നുള്ള കല്പനയോടുകൂടി ഭടന്മാരെ അവരുടെ പിന്നാലെ അയച്ചു. ദുഷ്ടന്മാരായ രാജകിങ്കരന്മാർ കുമാരൻെറയും കുമാരിയുടെയും കൂടെയുണ്ടായിരുന്നവരുടെയും തല നിഷ്ക്കരുണം വിശിക്കളഞ്ഞു. "ഈ പാപം ഞങ്ങളുടെ മാതാപിതാക്കളുടെ മേൽ നീ കണക്കിടരുതേ; അവരെ നീ നിൻെറ ജ്ഞാനത്തിലേക്കും നിന്നിലുള്ള വിശ്വാസത്തിലേക്കും തിരിപ്പിക്കണമെ" എന്നുള്ള പ്രാർത്ഥനയോടെ നിഷ്ക്കളങ്കരായ കുമാരീകുമാരന്മാർ ഇഹലോകവാസം വെടിഞ്ഞു. കർത്താവിനുവേണ്ടി മരിച്ച സഹോദരന്മാരുടെ ശരീരങ്ങൾ കുന്നുപോലെ കൂട്ടിയശേഷം ഭടന്മാർ തിരിച്ചുപോയി.

രാജകുമാരൻെറയും സഹോദരിയുടെയും മരണം ദേവഭക്തനായ സൻഹെറിബ്ബ് രാജാവിനെ ഒട്ടുംതന്നെ ക്ലേശിപ്പിച്ചില്ല. വൃത്താന്തം ഗ്രഹിച്ചയുടനെ ശവശരീരങ്ങളുടെ തരിപോലും ഭൂമുഖത്തു ശേഷിക്കാതെവണ്ണം ദഹിപ്പിച്ചുകളയുവാൻ ആജ്ഞ പുറപ്പെട്ടു. പാരമ്പര്യം പറ

യുന്നതു് ഇപ്രകാരമാണു്. വിറകുകൾ അടുക്കി ശരീരങ്ങളെ ദഹിപ്പിക്കുന്നതിനു് അവയുടെ മേൽ നിരത്തി. അഹോ! വിസ്മയം! ഭൂമി കുലുങ്ങി സ്വയമേവ പിളൎന്നു പരിശുദ്ധമായ ശരീരങ്ങളെ അതിൻെറ ഗഹ്വരത്തിൽ മറച്ചുകളഞ്ഞു. ധൃഷ്ടന്മാരായ അക്രമികളുടെ ചാമ്പൽപോലും ശേഷിക്കാതെ ഭൂമിക്കുള്ളിൽ മൂടിക്കളഞ്ഞ ദേവന്മാരെ രാജാവു പുകഴ്ത്തി.

## മഹാരാജാവിൻെറ മാനസാന്തരം.

കാലങ്ങൾ കടന്നു. മഹാരാജാവു് അതികഠിനമായ രോഗത്താൽ ബാധിതനായി. പിശാചുബാധയെന്നു് എല്ലാവരും വിചാരിച്ചു. അത്യുച്ചത്തിൽ കരഞ്ഞുകൊണ്ടു, പല്ലുകടിച്ചു സ്വന്ത ശരീരം അദ്ദേഹം കടിച്ചുകീറി. രാജാവിനെ സൌഖ്യമാക്കുവാൻ ഒരുവനും കഴിഞ്ഞില്ല. ഒടുവിൽ സുകൃതവാനായ മാർ മത്തായിയെ വീണ്ടും അസ്സൂറിലേക്കു കൊണ്ടുവന്നു. പുണ്യവാൻെറ പ്രാൎത്ഥന ദുർഭൂതത്തെ നീക്കി രാജാവിനു സൌഖ്യം കൊടുത്തു. രാജാവിനു വിശ്വാസം വർദ്ധിച്ചു. അദ്ദേഹവും മഹാരാജ്ഞിയും അനുഗാമികളും മാർ ബെഹനാമിൻെറയും സാറായുടെയും പ്രാൎത്ഥനപോലെ ക്രിസ്ത്യാനികളായിത്തീൎന്നു.

## മാർ മത്തായിയുടെ ദയറാ.

പരിശുദ്ധനായ മാർ മത്തായിക്കുവേണ്ടി എന്തും ചെയ്യുവാൻ—തൻെറ രാജ്യത്തിൻെറ പകുതിപോലും കൊടുപ്പാൻ—സൻഹെറിബ് രാജാവു സന്നദ്ധനായി. രാജാവിൻെറ നിർബന്ധം ഹേതുവായി തൻെറ പർവ്വതത്തിലെ ആസ്ഥാനത്തിൽ ദയറായക്കാൎക്കുവേണ്ടിയുള്ള ഒരു പ്രാൎത്ഥനാലയം (പള്ളി) പണിയുന്നതിനു പുണ്യവാൻ സമ്മതിച്ചു. അതിമനോഹരമായ ഒരു ദേവാലയം നിൎമ്മിക്കപ്പെട്ടു. അനേകായിരം സന്യാസികൾ ആ സ്ഥലത്തേക്കു ആകർഷിക്കപ്പെട്ടു. ഒരു കാലത്തു അവിടെ ഏഴായിരം സന്യാസികളോളം ഉണ്ടായിരുന്നു. ഇക്കാരണത്താൽ ആ പർവ്വതത്തിനു് "അൽപപ്പ്" പർവതം എന്ന നാമകരണം സിദ്ധിച്ചു. അതിൻെറ അർത്ഥം അനേകായിരങ്ങളുടെ പർവതമെന്നാത്രെ. സുപ്രസിദ്ധമായ മാർ മത്തായിയുടെ ദയറാ അവിടെ പലനാളത്തേക്കു പ്രശോഭിച്ചുകൊണ്ടിരുന്നു. അതിൻെറ മേന്മക്കുവേണ്ടി സൻഹെറിബ് രാജാവു വേണ്ടതെല്ലാം ചെയ്തു.

## ബേസ്ഗ്ഗുബാദയറാ.

കാലം കടന്നു. പരിശുദ്ധനായ മാർ മത്തായി സ്വർഗ്ഗാരോഹണം ചെയ്തു. മാർ സക്കായി അദ്ദേഹത്തിൻെറ സ്ഥാനത്തു ഉന്നമനം ചെയ്യപ്പെട്ടു. മാർ ബെഹനാമും അദ്ദേഹത്തിൻെറ സോദരിയും സഖാക്കളും കൊല്ലപ്പെട്ട സ്ഥലത്തു് ഒരു സഹദാമന്ദിരം (Martyrium) പണിയുന്നതിനു രാജാവിനു മോഹമുണ്ടായി. മക്കളോടുള്ള സ്നേഹാധിക്യത്താൽ അതിൻെറ ചെലവു മഹാരാജ്ഞിക്കു വഹിക്കണമെന്നു ആഗ്രഹമായി. രാജാവു സന്തോഷത്തോടുകൂടി അതിനു സമ്മതം നൽകി. വിവരം മാർ മത്തായിയുടെ ദയറായിൽ അറിയിച്ചു. മഹാരാജ്ഞിയുടെ ചെലവിലു, മാർ മത്തായിയുടെ അസിസ്റ്റൻറും ആയിരുന്ന മാർ അബ്രഹാമിൻെറ നേതൃത്വത്തിലും മന്ദിരം പണിയപ്പെട്ടു. ഭൂമിയുടെ ഗഹ്വരത്തിൽ അസ്ഥികൾ കിടന്ന സ്ഥാനത്തുതന്നെ നിൎമ്മിക്കപ്പെട്ട ഈ മന്ദിരത്തിൽ പരിശുദ്ധ സഹദേന്മാരുടെ അസ്ഥികൾ സംസ്ഥാപിച്ചു. അനവധി ആളുകൾ ഈ പുണ്യസ്ഥലം സന്ദർശിച്ചു് അനുഗ്രഹം പ്രാപിച്ചുപോന്നു. കാലാന്തരത്തിൽ തീർത്ഥയാത്രക്കാരുടെ സൌകര്യത്തിനുവേണ്ടി ഈ ഗഹ്വരത്തിനുപരിയായി മനോഹരമായ ഒരു ദേവാലയം ഉണ്ടാക്കി. അതിലേക്കു മാർ ബെഹനാമിൻെറയും സഹോദരി സാറായുടെയും പുണ്യശിഷ്ടങ്ങൾ നീക്കിസ്ഥാപിച്ചു. അവരുടെ സഖാക്കളായ സഹദേന്മാരുടെ അസ്ഥികൾ ഗഹ്വരത്തിലുള്ള സഹദാമന്ദിരത്തിൽ തന്നെ സ്ഥിതിചെയ്തു. ഈ സ്ഥലം "ബേസ്ഗ്ഗുബാദയറാ" എന്ന നാമത്തിൽ സുപ്രസിദ്ധമാണു്.

# മാർ ദീവന്നാസ്യോസ് ദ്വിതീയൻ

(എം. സി. കുറിയാക്കോസ് റമ്പാൻ)

കേരളക്കരയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചതു് ആരു്? മാർ ദിവന്നാസ്യോസ് ദ്വിതീയൻ. എപ്പോൾ? 1815-ൽ. എവിടെ? കോട്ടയം സുറിയാനിസിമ്മനാരിയിൽ. അവിടെനിന്നു പഠിത്തം കിഴക്കെ കുന്നിലേക്കു നീങ്ങുകയും ആ സ്ഥാപനം സുറിയാനിസഭയ്ക്കു നഷ്ടീഭവിച്ചെങ്കിലും വിദ്യാവിതരണമെന്ന മഹൽസേവനമനുഷ്ഠിച്ചു സി.എം.എസ്സ്. കോളജായി ഉയരുകയും ചെയ്തു.

പോർട്ടുഗീസ് മേധാവിത്വകാലത്തു് ആ ഗവണ്മെൻറിൻെറ പിൻതുണയോടെ ഘോരനായ മെനസിസ് മെത്രാൻ 1599-ാമാണ്ടു് ഉദയമ്പേരൂരിൽ സുറിയാനിക്കാരുടെ ഒരു സുന്നഹദോസ് കൂട്ടി മലങ്കരസഭയെ മുഴുവൻ അദ്ദേഹത്തിനു് അടിമപ്പെടുത്തി. 50-ൽപരം വർഷങ്ങൾക്കുശേഷം 1653-ൽ നമ്മുടെ പൂർവ്വീകന്മാർ കൂനൻ കുരിശു സത്യംമൂലം പൂർവ്വീക വിശ്വാസവും പൂർവ്വീകസ്വാതന്ത്ര്യവും പുനഃസ്ഥാപിച്ചു. അനന്തരം അഭിഷിക്തനായ ആദ്യ മല്പട്ടക്കാരനായിരുന്ന മാർ തോമ്മാ ഒന്നാമൻ. ആ നാമവാഹികളായി പകലോമററം തറവാട്ടുകാരായ ഒമ്പതു മെത്രാന്മാർ ഉണ്ടായിട്ടുണ്ടു്. അവരിൽ ഏററവും ഗണനീയൻ ആറാം മാർ തോമ്മാ ആയിരുന്നു. പിന്നീടു് അദ്ദേഹത്തിനു മാർ ദിവന്നാസ്യോസ് എന്ന നാമം നൽകപ്പെട്ടു. വലിയ മാർ ദിവന്നാസ്യോസ് എന്ന നാമത്തിൽ അറിയപ്പെടുന്നതു് അദ്ദേഹമത്രെ. അദ്ദേഹം 47 വർഷം സഭാഭരണം നടത്തിയശേഷം 1808 മീനം 25-ാംതിയതി 80-ാമത്തെ വയസ്സിൽ നിരണത്തുവച്ചു കാലംചെയ്യുകയും, അദ്ദേഹത്താൽതന്നെ സ്ഥാപിക്കപ്പെട്ട പുത്തൻകാവുപള്ളിയിലേക്കു കൊണ്ടുപോയി അടക്കപ്പെടുകയും ചെയ്തു.*

ഓലഫ്, ബേസ്, ഗോമൽ, ദോലദ് എന്നിങ്ങനെയാണു സുറിയാനിഭാഷയിലെ അക്ഷരമാല. ഇഗ്നാത്തിയോസ് എന്ന പേരിൻെറ ആദ്യക്ഷരം ഓലഫും, ബസ്സേലിയോസിൻേറതു് ബേസും, ഗ്രീഗോറിയോസിൻേറതു ഗോമലും ആകുന്നു. ഈ ക്രമത്തിനു സഭയിലെ നാലാംസ്ഥാനിയുടെ പേരു് നാലാം അക്ഷരമായ ദോലദിൽ ആരംഭിക്കണം. ആ ന്യായേനയത്രെ ശീമബന്ധം ആദ്യമായുണ്ടായപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ പേരു് ദിവന്നാസ്യോസ് എന്നു മാറിയതു്.

ബാലരാമവർമ്മമഹാരാജാവിൻെറ കാലത്തു വേലുത്തമ്പി ദളവാ ആയിരിക്കുമ്പോൾ രാജ്യത്തുണ്ടായ വിപ്ലവങ്ങൾ, ടിപ്പുവിൻെറ ആക്രമണം, രാജസ്വാധീനനായ മാത്തുത്തരകൻ എന്ന റോമൻകത്തോലിക്കൻെറ പീഡനങ്ങൾ എന്നിവമൂലം ആറാം മാർ തോമ്മായുടെ ജീവൻപോലും സുരക്ഷിതമായിരുന്നില്ല. ആകയാൽ സഹായിയും പിൻഗാമിയുമായി ഏഴാം മാർ തോമ്മായെ അദ്ദേഹം വാഴിച്ചിരുന്നു. റസിഡ

---

പരിശുദ്ധ സഹദാകളായ മാർ ബെഹനാമിൻെറയും, സഹോദരി സാറായുടെയും സഖാക്കളുടെയും പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

---

* വലിയ മാർ ദീവന്നാസ്യോസിൻെറ നാമബഹുമാനാർത്ഥം മെഡ്രോപ്പോലിററൻ ഹൈസ്കൂൾ എന്ന നാമധേയത്തിൽ അവിടെ ഒരു വിദ്യാലയം മാർ പീലക്സീനോസ് തിരുമേനി ഈ വർഷം സ്ഥാപിച്ചതു് എത്രയും ഉചിതമായിരിക്കുന്നു.

ണ്ടായിരുന്ന കർണ്ണൽ മെക്കോളിപോലും ദളവായുടെ ആക്രമണങ്ങൾമൂലം അപകടത്തിലായി. അദ്ദേഹം അപ്പോൾ വലിയ മാർ ദീവന്നാസ്യോസിനോടു മൂവായിരം പൂവരാഹൻ കടംവാങ്ങി. അപകടം നീങ്ങിയപ്പോൾ അദ്ദേഹം ആ തുക തിരിച്ചു നീട്ടിയെങ്കിലും മെത്രാപ്പോലീത്താ അതു കൈപ്പററിയില്ല. ആകയാൽ അദ്ദേഹം ആ തുക സിറിയൻ ബാലന്മാരുടെ വിദ്യാഭ്യാസാർത്ഥം വട്ടിയ്ക്കിട്ടു. ആ വട്ടിപ്പണത്തിൻെറ കടപ്പത്രം ഏഴാം മാർ തോമ്മായിക്കത്രെ ലഭിക്കുവാൻ ഇടയായതു്. എന്നാൽ അദ്ദേഹം ആറാം മാർ തോമ്മായുടെ കാലശേഷം 15 മാസം മാത്രമെ ജീവിച്ചിരുന്നുള്ളു. പിൻഗാമിയെ വാഴിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. 1809 മിഥുനം 20-ാംതിയതി അദ്ദേഹം കാലം ചെയ്തു. മെത്രാപ്പോലീത്താ രോഗശയ്യയിൽ–മരണക്കിടക്കയിൽ – ബോധരഹിതനായിരിക്കവെ, ചില തല്പരന്മാർ അദ്ദേഹത്തിൻെറ ഒരനന്തരവൻ പട്ടക്കാരനെ വേഷം ചമയിച്ചു ശിരസ്സിൽ കൈവെപ്പിച്ചു മേല്പട്ടക്കാരൻ എന്നു ഘോഷണം ചെയ്തു. ഇപ്രകാരമത്രെ എട്ടാം മാർതോമ്മാ അവരോധിതനായതു്.

ഇക്കാലത്തോടടുത്തു് ഒരു സിറിയൻ ക്രിസ്ത്യൻ പട്ടണമായ കുന്നംകുളം, ടിപ്പുസുൽത്താൻ ആക്രമിച്ചു. മിക്കവരും പട്ടണം വിട്ടോടി. മഹമ്മദുമതം സ്വീകരിപ്പാൻ പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനെ ടിപ്പു നിർബന്ധിച്ചു. അദ്ദേഹം ധീരതയോടെ എതിർത്തു നില്ക്കുകയും ജനത്തിനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടു് ആർത്താററുപള്ളിയിൽ താമസിക്കയും ചെയ്തു. ആ പ്രാർത്ഥനാഫലമെന്നോണം ടിപ്പുവിനു പെട്ടെന്നു സ്വദേശത്തേക്കു തിരിച്ചുപോകേണ്ടി വന്നു. ജനത്തിനു സമാധാനം ഉണ്ടായി. ആവൻ ദേവാലയത്തിനു ടിപ്പുവിൻെറ പടയാളികൾ വരുത്തിയ കേടുപാടുകൾ റമ്പാൻ പോക്കി. അനന്തരം ആശയസമ്പന്നനായിരുന്ന ആ റമ്പാൻ സഭയുടെ പുരോഗമനാർത്ഥം ഒരു വൈദികസിമ്മനാരി സ്ഥാപിക്കണമെന്നു നിശ്ചയിച്ചു. ശില്പകലാസമർത്ഥനായിരുന്ന അദ്ദേഹം അതിനൊരു പ്ലാൻ നിർമ്മിക്കയും ചെയ്തു. വൈദികവിദ്യാർത്ഥികൾക്കു താമസിക്കുവാനും പഠിക്കുവാനും ഹാളുകൾ ഉണ്ടായിരിക്കണം. അവരെ പഠിപ്പിക്കുന്നതിനും മററുമായി പന്ത്രണ്ടു ദയറാക്കാർക്കു താമസിക്കുവാൻ മുറികൾ വേണം. ആ സ്ഥാപനത്തിൻെറ സുസ്ഥിതിയിലും പുരോഗമനത്തിലും സർവ്വദാ ശ്രദ്ധചെലുത്തുവാൻ തക്കവണ്ണം മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനവും ആ സ്ഥാപനത്തിൽ തന്നെ ആയിരിക്കണം. ഇവയ്ക്കെല്ലാം ഉപയുക്തമായിരിക്കത്തക്കവണ്ണമത്രെ അദ്ദേഹം പ്ലാൻ നിർമ്മിച്ചതു്. ഈ ആശയങ്ങൾ ആവിഷ്കരണം ചെയ്തു വടക്കൻ പള്ളികളിൽ അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരിക്കവെയത്രെ എട്ടാം മാർതോമ്മായുടെ അവരോധനവാർത്ത അദ്ദേഹംഅറിഞ്ഞതു്. ആ സ്ഥാനാരോഹണം പ്രത്യക്ഷത്തിൽ തന്നെ നീതിപൂർവമല്ലായിരുന്നതിനാൽ അദ്ദേഹം അതിനെ എതിർത്തു. തെക്കു് കായങ്കുളം പീലിപ്പോസുറമ്പാൻ അദ്ദേഹത്തിനു പിൻതുണനൽകി. എങ്കിലും യാതൊരു പ്രക്ഷോഭണത്തിനും അവർ ജനങ്ങളെ ക്ഷോഭിപ്പിച്ചില്ല. വൈദികസിമ്മനാരി സ്ഥാപിക്കേണ്ട ആവശ്യകത എട്ടാം മാർതോമ്മായെ ഇട്ടൂപ്പുറമ്പാൻ അറിയിക്കുകയും വട്ടിപ്പണത്തിൻെറ പലിശവാങ്ങി അതിനായി വിനിയോഗിക്കണമെന്നു് അദ്ദേഹത്തോടു് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിൻെറ അഭിപ്രായം പ്രതികൂലമായിരുന്നു. തന്മൂലം എതിർപ്പു വർദ്ധിച്ചു. റമ്പാൻ അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ മെക്കോളിയുടെ പിൻഗാമിയായിരുന്ന കർണൽമൺറോയെ അറിയിച്ചു. അദ്ദേഹം പള്ളിപ്രതിനിധികളെ കൊല്ലത്തു കൂട്ടി വിചാരണ നടത്തിയശേഷം സ്ഥാനാരോഹണം അസാധുവാണെന്നു് ബോദ്ധ്യമായതിനാൽ വട്ടിപ്പണത്തിൻെറ പലിശ ഇട്ടൂപ്പുറമ്പാനെ ഏല്പിച്ചു. ഭഗ്നാശയനായ

എട്ടാം മാർ തോമ്മാ ഒമ്പതാം മാർ തോമ്മായെ വാഴിച്ചശേഷം 1816 മീനം 12-ാംതീയതി ഐഹികവാസം വെടിഞ്ഞു. തുടൎന്നു ഒമ്പതാം മാർ തോമ്മാ സ്ഥാനത്യാഗവും ചെയ്തു. മൺറോയാകട്ടെ, റസിഡണ്ടു മാത്രമല്ല ദിവാൻജീകൂടി ആയിരുന്നു. സുറിയാനിക്കാരെ സഹായിക്കേണ്ടതിൻെറ ആവശ്യകത റാണി ലക്ഷ്മിഭായിയെ അദ്ദേഹം ഉൽബോധിപ്പിക്കുകയും വൈദികസിമ്മനാരിക്കു് ആവശ്യമായ സ്ഥലം കോട്ടയത്തു കരമൊഴിവായി നൽകുകയും ചെയ്തു. ഏവംവിധം റമ്പാനു ലഭിച്ച അവസരത്തെ അദ്ദേഹം ഉത്സാഹപൂർവ്വം വിനിയോഗിച്ചു. 1813 മകരമാസത്തിൽ അദ്ദേഹം സിമ്മനാരി പണി ആരംഭിക്കുകയും 1815 മീനമാസത്തിൽ അവിടെ പഠനം ആരംഭിക്കുകയും ചെയ്തു. ഇതിനിടയിൽ റമ്പാനു വട്ടിപ്പണപ്പലിശ റസിഡണ്ടു കൊടുത്തതിനെപ്പററി മദ്രാസ് ഗവൺമെൻറിൽനിന്നും ചോദ്യമുണ്ടായി. വാങ്ങിയ പലിശ തിരിച്ചുകൊടുപ്പാൻ ഇടയാകാതിരിപ്പാൻവേണ്ടി മൺറോയുടെ ഉപദേശപ്രകാരം റമ്പാൻ 1815 മീനം 9-ാം തീയതി അഞ്ചൂർ മാർ പീലക്സീനോസിൽനിന്നും മാർ ദിവന്നാസ്യോസ് ദ്വിതീയൻ എന്ന പേരിൽ മെത്രാപ്പട്ടം സ്വീകരിച്ചു. സുറിയാനി ക്രിസ്ത്യാനികളെവരും അദ്ദേഹത്തെ അവരുടെ മേലദ്ധ്യക്ഷനായി സ്വീകരിച്ചു് അനുസരിച്ചു നടന്നുകൊള്ളണമെന്നു ബ്രിട്ടീഷ് ഗവൺമെൻറിൻെറ ഉപദേശപ്രകാരം 1816 മകരത്തിൽ തിരുവിതാംകൂർ ഗവൺമെൻറും അതിനെത്തുടൎന്നു കൊച്ചി ഗവൺമെൻറും വിളമ്പരം പ്രസിദ്ധപ്പെടുത്തി. എങ്കിലും ഈ സ്ഥാനാരോഹണത്തിൻെറ സാധുതയിൽ അദ്ദേഹത്തിനു സംശയമുണ്ടായിരുന്നതിനാൽ റിക്കാർട്ടുകളിൽ ഒപ്പുവയ്ക്കുക എന്നതല്ലാതെ മേല്പട്ടത്വത്തിനടുത്ത കർമ്മങ്ങളൊന്നും അദ്ദേഹം നടത്തിയിട്ടില്ല.

വേലുത്തമ്പിമൂലം കർണ്ണൽ മക്കോളിക്കു നേരിട്ട അപകടങ്ങളെപ്പററി അറിവുണ്ടായിരുന്ന കർണ്ണൽ മൺറോ സുറിയാനിക്കാരെ കൂടുതലായി സ്വാധീനപ്പെടുത്തുവാൻ കാംക്ഷിച്ചു. അവരുടെ ഇടയിൽ ആത്മീയവേല ചെയ്യുന്നതിനായി അദ്ദേഹം നോർട്ടൻ എന്നൊരു പാതിരിയെ വരുത്തി. ഒരു മദ്ധ്യസ്ഥനെന്നോണം അദ്ദേഹത്തെ സിമ്മനാരിയിൽ താമസിപ്പിക്കണമെന്നായിരുന്നു മൺറോയുടെ അഭിലാഷം. അദ്ദേഹം ഇതു മെത്രാപ്പോലീത്തായോടു പറഞ്ഞു. "ആ പാതിരി ഒരു ഭിന്നമതക്കാരനാകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിൻെറയും വിശ്വാസങ്ങൾ വ്യത്യസ്തങ്ങളാകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നതു മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ടസംഭവങ്ങൾക്കും ഇടയാക്കിയേക്കാം" എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. എങ്കിലും മൺറോയുടെ നിർബന്ധംമൂലം നോർട്ടൻ ചിലപ്പോഴൊക്കെ സിമ്മനാരി സന്ദർശിക്കുന്നതിനു മെത്രാപ്പോലീത്താ വൈമനസ്യത്തോടെ സമ്മതിച്ചു. സിമ്മനാരി സ്ഥാപനത്തിനു സായ്പിൻെറ സഹായം അഭ്യർത്ഥിച്ചതിനെപ്പററി അദ്ദേഹം ദുഃഖിച്ചു. "കോഴിക്കുഞ്ഞുങ്ങളുടെ മേൽ പരുന്തു ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നതു്. ഇതെല്ലാം എങ്ങനെ പരിണമിക്കുമെന്നു സർവ്വശക്തൻ മാത്രം അറിയുന്നു. ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം നമ്മുടെ വിശ്വാസത്തിൽതന്നെ അതിനെ പാലിക്കും. ദൈവംതമ്പുരാൻ അതിനെ എന്നേക്കും നിലനിത്തട്ടെ," എന്നത്രേ അദ്ദേഹം അന്തയായികളോടു പിന്നീടു പറഞ്ഞതു്.

സിമ്മനാരിസ്ഥാപനശേഷം വൃദ്ധനായ അദ്ദേഹം അധികകാലം ജീവിച്ചിരുന്നില്ല. 1818 വൃശ്ചികം 12-ാംതീയതി അദ്ദേഹം കാലംചെയ്യുകയും സിമ്മനാരിചാപ്പലിൽ അടക്കപ്പെടുകയും ചെയ്തു. ആശയാദർശസമ്പന്നനായിരുന്ന ആദ്ദേഹം സുറിയാനിസമുദായത്തിൻേറതല്ല, കേരളീയരുടെ വിദ്യാഭ്യാസത്തിൻെറ

# "സ്ലീബായുടെ ദാസന്മാർ."

## സിൽവർ ജൂബിലി നിധി. 25000 രൂപാ.

ഈ മിഷ്യനറി സമൂഹത്തിന്റെ ഈ ഇരുപത്തഞ്ചാം കൊല്ലത്തിൽ ജൂബിലിനിധിയായി ഇരുപത്തയ്യായിരം രൂപാ പിരിക്കണമെന്നു നിശ്ചയിച്ചിരിക്കുന്നു.

ആവശ്യങ്ങൾ:–

1. ഇപ്പോൾ നമുക്കു പതിനെണ്ണായിരം പുതുക്രിസ്ത്യാനികൾ ആണുള്ളത്. ഇൻഡ്യയിൽ മിഷ്യനറിവേല കൂടുതലായി നിർവ്വഹിക്കുക.

2. മലബാർ ജില്ലയിൽ കുടിയേറിപ്പാർക്കുന്ന നമ്മുടെ ജനങ്ങൾക്കു പള്ളികളും പട്ടക്കാരും ഉണ്ടാകുക. (ഈ ആവശ്യത്തിലേക്കു ധനസഹായം ചെയ്യുന്നവർ പ്രത്യേകം ഇക്കാര്യം അടയാളപ്പെടുത്തണം.)

3. പുതുക്രിസ്ത്യൻ വിദ്യാർത്ഥികൾക്കു സ്കോളർഷിപ്പുകൊടുക്കുക.

4. സ്ലീബാദാസന്മാർക്കു ഒരു ഭവനം ഉണ്ടാക്കുക.

ദയവായി സംഭാവനചെയ്യുവിൻ, എന്നു ശ്രേഷ്ഠാനുമതിയോടെ,

ജൂബിലിനിധിക്കമ്മെററി.

ടി. ജി. കുര്യാക്കോസ് ശെമ്മാശൻ.

കെ. എം. സ്കറിയാശെമ്മാശൻ.

---

പ്രാരംഭ പ്രവത്തകനായിരുന്നു. ദാസസഭയുടെ പുരോഗമനത്തിൽ അദ്ദേഹത്തിനു തീവ്രമായ ഔത്സുക്യമുണ്ടായിരുന്നു. തദുദ്ദേശസാദ്ധ്യത്തിനായി അദ്ദേഹം അക്ഷീണ പരിശ്രമം ചെയ്തുകൊണ്ടുമിരുന്നു. മൂന്നു വർഷം മാത്രമെ അദ്ദേഹം സഭാഭരണം നടത്തിയുള്ളു. ശീമക്കാരുടെ അഭാവം, റസിഡണ്ടും ദിവാനുമായ മണ്ട്രോയുടെ പിന്തുണ, മഹാറാണിയുടെ സഹായം, മെത്രാപ്പോലീത്തായുടെ ആശയസമ്പന്നതയും കാര്യപ്രാപ്തിയും ഇവയെല്ലാംകൂടി ഒത്തിണങ്ങിയ ഒരു സുവർണ്ണകാലം മലങ്കരസഭയ്ക്കു അതിനു മുൻപോ പിൻപോ ഉണ്ടായിട്ടില്ല. നമ്മുടെ സഭയിൽ അദ്ദേഹം ചിരസ്മരണാർഹനായ ഒരു മേൽപ്പട്ടക്കാരനത്രെ. അദ്ദേഹത്തിന്റെ ഓർമ്മ കോട്ടയം സുറിയാനി സിമ്മനാരിയിൽ വർഷംതോറും വൃശ്ചികം 12-ാം തീയതി ആഡംബരപൂർവ്വം ആഘോഷിക്കപ്പെടുന്നു.

നമ്മുടെ പ്രിയപ്പെട്ട പുതുക്രിസ്ത്യൻ സംഘങ്ങളെ കാണുന്നതിനും, സന്ധ്യതോറും ഉണർവ്വുയോഗവും സുവിശേഷവേലയെപ്പററിയുള്ള പ്രസംഗവും നടത്തി വിധവകൾക്കും കുരുടർക്കും അനാധർക്കും സ്കൂൾകുട്ടികൾക്കും മററും കോടിവസ്ത്രം കൊടുക്കുന്നതിനുമുള്ള വാർഷികസഞ്ചാരം ഇപ്പോൾ നടന്നുവരുന്നു. വൃശ്ചികത്തിൽ ഞങ്ങൾ ആരക്കുന്നം, പള്ളിക്കര മുതലായി 16 സ്ഥലങ്ങളിൽ സഞ്ചരിച്ചു. ധനുവിൽ കോലഞ്ചേരി, കുന്നക്കുരുടി, കടമററം, പാമ്പാക്കുട, പിറവം മുതലായി വേറെ 16 സ്ഥലങ്ങളിൽ സഞ്ചരിക്കുന്നു. മകരം പ്രോഗ്രാം താഴെ കാണിക്കുന്നു. യോഗസംഗതി വികാരിമാർ തലേ ഞായറാഴ്ച പള്ളിയിൽ ദയവായി വിളിച്ചു പറയണം.

1124 ധനു 29 ബു. കോട്ടയം കുരിശുപള്ളി.
മകരം 1. വെ. ചിങ്ങവനം.
2. ശ. പുതുപ്പള്ളി.
3. ഞാ. ,,
4. തി. മല്ലപ്പള്ളി.
5. ചൊ. പെണ്ണിക്കുളം ബഥനി.

# കൽക്കുരിശു കണ്ടെടുത്തു

(റവ. ഫാദർ തോമസ്, മൂത്തേടം)

ഇടപ്പള്ളി രാജാവിനാൽ പണികഴിക്കപ്പെട്ടതെന്നു പാരമ്പര്യമായി വിശ്വസിച്ചുപോരുന്ന കല്ലൂപ്പാറ പഴയപള്ളിയിൽനിന്നും ഒരു പുരാതന കൽക്കുരിശു കണ്ടുകിട്ടിയിരിക്കുന്നു പുതുതായി പണിതിരിക്കുന്ന പള്ളിമാളികയുടെ വരാന്തയുണ്ടാക്കുന്നതിനായി വാനം തുരന്നപ്പോഴാണു കുരിശു കണ്ടതു്. പേർഷ്യൻ രീതിയിൽ ഉള്ളതും 14 ഇഞ്ചു നീളവും 10 ഇഞ്ചു വീതിയും 2 ഇഞ്ചു ഘനവും ഉള്ളതുമായ ഈ കുരിശിൽ 12 ചെറു കുരിശുകളും ഒരുവശത്തു മദ്ധ്യത്തിലായി "ഹമ്മീറ" രൂപവും മുകളിലും താഴെയും രണ്ടു മനുഷ്യരൂപങ്ങളുമുണ്ടു്. മുകളിലത്തെ രൂപത്തിനു് അങ്കമാലി പള്ളിയുടെ ഭിത്തിയിലുള്ള "സ്വർഗ്ഗനരക" ചിത്രങ്ങളിൽ സ്വർഗ്ഗചിത്രത്തിലെ മദ്ധ്യരൂപത്തോടു വളരെ സാമ്യമുണ്ടു്. താഴത്തേതിനു് അക്കദയാക്കന്മാരുടെ രൂപസാമ്യമുണ്ടു്. മറുവശത്തു് എന്തോ എഴുത്തു് അസ്പഷ്ടമായി കാണുന്നുണ്ടെങ്കിലും സന്ദർശകന്മാരിൽ ആർക്കും വായിക്കാൻ കഴിഞ്ഞിട്ടില്ല! പാലവി ലിഖിതമായിരിക്കാമെന്നു് ഊഹിക്കുന്നു.

ഈ കുരിശിന്റെ ഉത്ഭവത്തെപ്പററിയുള്ള പരിചിന്തനത്തിൽ പള്ളിയുടെ ഉത്ഭവവും എഴുതുന്നതു സന്ദർഭോചിതമായിരിക്കുമല്ലൊ?

തിരുവല്ലാ താലൂക്കിൽപെട്ട കല്ലൂപ്പാറ, എഴുമററൂർ, കാത്തികപ്പള്ളി താലൂക്കിലെ തൃക്കുന്നപ്പുഴ ഈ പകുതികൾ പുരാതനമായിത്തന്നെ ഇടപ്പള്ളിത്തമ്പുരാന്റെ വകയായിരുന്നു.

---

6. ബു. കവിയൂർ.
7. വ്യാ. ചെങ്ങന്നൂർ (വിശ്രമം)
8. വെ. കാളികുന്നപള്ളി.
9. ശ. ആറാട്ടുപുഴ.
10 ഞാ. കാരൂർ.
11. തി. മാക്കാംകുന്നു്.
12. ചൊ. അട്ടച്ചാക്കൽ.
13. ബു. കൂടൽ.
14. വ്യാ. പുനലൂർ.
15. വെ. തലവൂർ.
16. ശ. കുണ്ടറ, കുടിൽസന്ദർശനം.
17. ഞാ. „ യോഗം.
18. തി. മാറനാട്ടു്.
19. ചൊ. പുത്തൂർ.
20. ബു. ശൂരനാട്ടു്.
21. വ്യാ. മാവേലിക്കര. (വിശ്രമം)
22. വെ. കല്ലുമല.
23. ശ. പുതിയകാവുപള്ളി.
24. ഞാ. ചെന്നിത്തല.
25 തി. വിയപുരം.
26. ചൊ. മേല്പാടം.

കർമ്മേൽ ദയറാ,
മുളന്തുരുത്തി.
1 - 5 - 1124.

മൂക്കഞ്ചേരിൽ പത്രോസു്
റമ്പാൻ.
സമൂഹാദ്ധ്യക്ഷൻ.

---

## അറിയിപ്പു്.

ഐ. എം. എസ്. പണപ്പിരിവുകാരയ കാരക്കാട്ടു ചാക്കോ ഉപദേശിയെയും കുന്നയ്ക്കാൽ ജോസഫിനേയും പണപ്പിരിവിൽ നിന്നു ഒഴിവാക്കിയിരിക്കുന്നു. മലബാർ പള്ളിപണിക്കുള്ള സംഭാവനകൾ മേലാൽ നേരിട്ടു എന്റെപേർക്കു് അയയ്ക്കണം. കെ. എം. പത്രോസ് കത്തനാരെ ഈ ആവശ്യത്തിലേക്കു പണപ്പിരിവിനു് ഓരോ സ്ഥലങ്ങളിലേക്കു മേലാലും അയച്ചുകൊണ്ടിരിക്കും.

എം. പി. പത്രോസ് റമ്പാൻ.



# സ്വാഗതം.



കഴിഞ്ഞ ഓഗസ്റ്റ് മാസം 19 മുതൽ സെപ്റ്റംബർ 4 വരെ ആംസ്റ്റർഡാമിൽവച്ചു നടന്ന ക്രൈസ്തവസമ്മേളനത്തിൽ മലങ്കരസഭയുടെ പ്രതിനിധികളായി അയയ്ക്കപ്പെട്ടിരുന്ന നിതാന്തവന്ദ്യ ദിവ്യശ്രീ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയും ദിവ്യശ്രീ ഫാദർ കെ. പീലിപ്പോസും പ്രസ്തുത സമ്മേളനവും സമ്മേളാനന്തരം വിപുലമായ ഒരു യൂറോപ്യൻ പര്യടനവും കഴിഞ്ഞു ഡിസംബർ 9-ാംതീയതി സസുഖം തിരിച്ചെത്തിയിരിക്കുന്നു. ആ ദീർഘയാത്രയിൽ അവരെ ക്ഷേമത്തോടെ പരിപാലിച്ച സർവ്വശക്തകൃപാകടാക്ഷത്തെ സ്തുതിക്കുകയും അവർക്ക് അനുമോദനപൂർവ്വം സ്വാഗതമരുളുകയും ചെയ്തുകൊള്ളുന്നു.

വിശ്വാസം, പൗരോഹിത്യം, പാരമ്പര്യം എന്നിവയിൽ മാത്രമല്ല; ജാതി, വർഗ്ഗം, കുലം എന്നിവയിലും വ്യത്യസ്ഥരായ നൂററിനാല്പത്തേഴു സഭകളുടെ പ്രതിനിധികളും നിരീക്ഷ

---

(ഇപ്പോഴും അങ്ങനെതന്നെ) കൊല്ലം 515-ാമാണ്ട് അടുത്തു ജീവിച്ചിരുന്ന ഇടപ്പള്ളിരാജാവ് കല്ലൂപ്പാറെ മണിമലയാററരികിലുള്ള കൊട്ടാരത്തിൽ എഴുന്നെള്ളിത്താമസിക്കുമ്പോൾ മണിമല സ്വദേശികളായ ഏതാനും ക്രിസ്ത്യാനികൾ ഒരു വള്ളത്തിൽ ഒരു ശവശരീരവുമായി വിലാപഗാനങ്ങൾ പാടിക്കൊണ്ടു നദീമാർഗ്ഗം നിരണം പള്ളിയിലേക്കു പോകുകയുണ്ടായി. ഈ സമയം നദിയിൽ പ്രഭാതസ്നാനം ചെയ്തുകൊണ്ടിരുന്ന തമ്പുരാൻ വള്ളം അടുപ്പിക്കുന്നതിനു ആജ്ഞാപിക്കുകയും അവരുടെ യാത്രോദ്ദേശ്യം ചോദിച്ചറിയുകയും ചെയ്തു. ഒരു പള്ളിയില്ലാതെ സ്വപ്രജകൾ വിഷമിക്കുന്നതിൽ മനസ്സലിഞ്ഞതമ്പുരാൻകളിക്കടവിൽ വച്ചിരുന്നഅമ്പും വില്ലും എടുത്തു പ്രത്യേക ലക്ഷ്യംകൂടാതെ ഒരു ഭാഗത്തേക്ക് എയ്കയും അമ്പുവീണ സ്ഥലത്തു ശവമടക്കുന്നതിനു അനുവദിക്കയും അവിടെ ഉടൻ ഒരു പള്ളി പണിതുകൊള്ളാമെന്നു വാഗ്ദാനം ചെയ്യുകയും ചെയ്തു. മണിമലക്കാർ അമ്പു വീണ സ്ഥലത്തു ശവമടക്കിയശേഷം തിരിച്ചുപോകയും തമ്പുരാൻ ആ സ്ഥലം കരമൊഴിവായി കൊടുക്കയും അമ്പിനു പകരം ആ സ്ഥലത്തു ക്രിസ്ത്യാനികളുടെ അഭീഷ്ടപ്രകാരം ഒരു കുരിശു പ്രതിഷ്ഠിക്കയും താമസംവിനാ അവിടെ ഒരു പള്ളി പണിയിച്ചു കൊടുക്കയും ചെയ്തു. ഈ കർക്കടകം 2-ാംതീയതി കണ്ടെടുത്ത കുരിശു് പള്ളിസ്ഥാപനവർഷത്തിൽ സ്ഥാപിച്ചതായിരിക്കുമൊ? മാർത്തോമ്മാദിനവും കല്ലൂപ്പാറ പള്ളിക്കു കല്ലിട്ട പെരുനാൾ ആഘോഷിക്കുന്ന ആഴ്ചയിൽ തന്നെയാണ് ഈ പുരാതന കൽക്കുരിശു കണ്ടുകിട്ടിയതും.

കരും പത്രപ്രതിനിധികളുമായി ആയിരത്തിനാന്തറ് ആളുകൾ ആ യോഗത്തിൽ സംബന്ധിച്ചിരുന്നു. അവിടെയും മററു പലേടങ്ങളിലും ഇൻഡ്യയിലെ ഏററവും പുരാതനമായ മലങ്കര സഭയുടെ ഓർത്തൊ ഡോക്സ് നില നമ്മുടെ പ്രതിനിധികൾ പ്രഘോഷിച്ചു. അപ്പോസ്തോലകാലംമുതൽ ഇൻഡ്യയിൽ ഒരു ഓർത്തൊഡോക്സ് സഭ നിലനിന്നുവരുന്ന എന്ന അറിവു സമ്മേളനത്തിനു പൊതുവെ ആശ്ചര്യകരവും ഇതര ഓർത്തൊഡോക്സ് സഭകൾക്ക് ആഹ്ലാദപ്രദവും ആയിരുന്നു.

ആംസ്റ്റർഡാം സമ്മേളനംമൂലം സഭകളുടെ പുനരൈക്യം അടുത്ത ഭാവിയിൽ സാധ്യമാകുമെന്നു വിചാരിക്കേണ്ടതില്ല. സഭകളുടെ യോജിപ്പു സംബന്ധിച്ച യാതൊരാലോചനയും അവിടെ നടന്നില്ലത്രെ. സഭകളുടെ ഭിന്നിച്ച നില സഭയുടെ ശക്തിയെ ക്ഷയിപ്പിച്ചിട്ടുണ്ടെന്ന് എല്ലാവരും സമ്മതിക്കുമെങ്കിലും ഓരോ കാലത്തു് ഓരോരുത്തർ ഉണ്ടാക്കിയ വിശ്വാസവ്യത്യാസങ്ങൾ ശരിയായിരുന്നുവൊ എന്നും ആവശ്യമായിരുന്നുവൊ എന്നും ഒന്നു പുറകോട്ടു നോക്കി ചിന്തിക്കുവാൻ ആ വിശ്വാസവിപരീതങ്ങളിൽ നിൽക്കുന്ന ഒരുവനും തയ്യാറില്ല അതു് അഭിമാനക്ഷയമായി അവർ കരുതുന്നു. ആ അഹങ്കാര മനസ്ഥിതി മാറി വിനയപൂർവ്വമായ സത്യാന്വേഷണബുദ്ധി അവരിൽ ഉദിച്ചിരുന്നെങ്കിൽ നന്നായിരുന്നു. പൊതുവെ എന്നപോലെ കേരളത്തിലും ഉള്ള സഭകളുടെ യോജിപ്പിനു് അതു് അത്യാവശ്യമത്രെ. ഓർത്തൊഡോക്സ് വിശ്വാസത്തിൽ മലങ്കരസഭ ഏകമല്ല; ജനസംഖ്യയിൽ ഇരുപതുകോടിയിലധികമുള്ള ഓർത്തൊഡോക്സ് സഭകൾ വേറെയുമുണ്ടു് എന്നു് ആംസ്റ്റർഡാംസമ്മേളനത്തിൽ സംബന്ധിച്ച കേരളപ്രതിനിധികൾക്കു ബോദ്ധ്യപ്പെട്ടിരിക്കണം. മാർ തേവോദോസ്യോസ് തിരുമേനിയും അദ്ദേഹം പ്രതിനിധീകരിച്ച മലങ്കരസഭയും ഓർത്തൊഡോക്സുകളിലേക്കും ഓർത്തൊഡോക്സാണെന്നു് ഓർത്തൊഡോക്സ് പ്രതിനിധികളിൽ ചിലർ സമ്മതിക്കയുണ്ടായി എന്നതും പ്രത്യേകം പ്രസ്താവ്യമത്രെ.

ക്രിസ്തുസഭയെ അഭിമുഖീകരിക്കുന്ന സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ പ്രശ്നങ്ങളെപ്പററി ആലോചിക്കുകയും പഠിക്കുകയും ആവക പ്രശ്നങ്ങളുടെ പരിഹാരാർത്ഥം സഭകൾതമ്മിൽ സഹകരിച്ചു പ്രവർത്തിക്കുന്നതിനു തീരുമാനിക്കുകയും ചെയ്തു എന്നതത്രെ ആംസ്റ്റർഡാംസമ്മേളനം പ്രധാനമായി സാധിച്ചതു്. സർവ്വലോകസഭാകൗൺസിൽ തുടന്നു പ്രവർത്തിക്കണമെന്നു സമ്മേളനം തീരുമാനിക്കുകയും ഒരു ഭരണസമിതിയെ രൂപീകരിക്കുകയും ചെയ്തു. ആ സമിതിയിലുള്ള നാലു ഇൻഡ്യൻ പ്രതിനിധികളിൽ ഒരുവൻ മാർ തേവോദോസ്യോസു തിരുമേനിയത്രെ.

ആംസ്റ്റർഡാം ക്രൈസ്തവസമ്മേളനത്തിലെ ആലോചനകളിൽ സംബന്ധിക്കുന്നതിനും അവിടെവച്ചും സഞ്ചാരത്തിലും പല പ്രശസ്തരുമായി ഇടപെട്ടു് നമ്മുടെ സഭയ്ക്കു് പ്രശസ്തിയും സമ്പാദിക്കുന്നതിനും നമ്മുടെ പ്രതിനിധികൾക്കു സാധിച്ചിട്ടുണ്ടു് എന്നതു നിസ്സംശയമത്രെ. ആകയാൽ അവരുടെ യാത്ര വ്യർത്ഥമായിട്ടില്ല തൽസംബന്ധമായ ചെലവുകൾ പാഴായിട്ടുമില്ല അവക്കു ലഭിച്ച പരിചയങ്ങളും പ്രചോദനങ്ങളും നമ്മുടെ സഭയ്ക്കു് അനുഗ്രഹമുഖാന്തിരമായി ഭവിക്കുമാൻ തക്കവണ്ണം വേണ്ടതൊക്കയും അവർ തുടന്നു പ്രവർത്തിക്കുമെന്നു അപേക്ഷിക്കുകയും സഭാംഗങ്ങൾ അവരോടു സഹകരിച്ചു വർത്തിക്കണമെന്നു് ഉൽബോധിപ്പിക്കുകയും ചെയ്തുകൊള്ളുന്നു.

## സ്വീകരണം.

പാശ്ചാത്യപര്യടനാനന്തരം ഈമാസം 25-ാംതീയതി മാർ തേവോദോസ്യോസ് തിരുമേനിയും റവ. ഫാദർ കെ. പീലിപ്പോസും കോട്ടയം പഴയസിമ്മനാരിയിൽ മടങ്ങിയെത്തി

# വാർത്തകളും കുറിപ്പുകളും

## പരുമലപ്പെരുനാൾ

പരുമലെ കാലംചെയ്ത പരിശുദ്ധനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രാദ്ധപ്പെരുനാൾ തുലാമാസം 16-ം 17-ം തീയതികളിൽ പൂർവ്വാധികം ആഘോഷപൂർവം കൊണ്ടാടപ്പെട്ടു. ഇതു സംബന്ധിച്ച വി· കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടും മാർ തീമോത്തിയോസ്, മാർ പീലക്സീനോസ്, മാർ തോമ്മാ ദീവന്നാസ്യോസ് എന്നീ തിരുമേനിമാരും മുൻകൂട്ടി പരുമലസിമ്മനാരിയിൽ എഴുന്നെള്ളിയിരുന്നു. മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും പട്ടക്കാരും ജനങ്ങളുമായി ഒരു വലിയ ജനതതി സന്നിഹിതരായിരുന്നു. പെരുന്നാൾ ദിവസത്തിനു ഒരാഴ്ച മുമ്പു മുതൽ തന്നെ പരിശുദ്ധൻെറ നിത്യവിശ്രമസ്ഥാനമായ കബറുങ്കൽ ഭക്തജനങ്ങൾ നേർച്ചകാഴ്ചകളോടും വ്രതനിഷ്ഠയോടും കൂടി സന്നിഹിതരായി മദ്ധ്യസ്ഥതയ്ക്കായി അഭയംപ്രാപിച്ചുകൊണ്ടിരുന്നു· 16-ാംതീയതി വൈകുന്നേരം 6—30-നു സ്ഥാനവസ്ത്രധാരികളായ പുരോഹിതന്മാരും ശെമ്മാശന്മാരും കത്തിച്ച മെഴുകുതിരികളോടും സുറിയാനി ഗാനാലാപത്തോടുംകൂടി സിമ്മനാരിയുടെ രണ്ടാമത്തെ നിലയിൽനിന്നും തിരുമേനിമാരെ പള്ളിയിലേക്ക് എതിരേററു കൊണ്ടുപോകുകയും തുടൎന്നു സന്ധ്യാപ്രാൎത്ഥന ആരംഭിക്കുകയും ചെയ്തു. നമസ്ക്കാരശേഷം പുരോഹിതവൃന്ദത്തിൻെറ അകമ്പടിയോടുകൂടിത്തന്നെ തിരുമേനിമാർ രണ്ടാമത്തെ നിലയിൽ തിരിച്ചെഴുന്നെള്ളുകയും ജനക്കൂട്ടത്തെ ആശീർവ്വദിക്കയും ചെയ്തു. റാസ, വെടിക്കെട്ട് ഇവയ്ക്കുശേഷം വി·പിതാവിൻെറ കബറിങ്കൽ തിങ്ങിക്കൂടിയ ബഹുശതം ജനങ്ങളോട് പരിശുദ്ധ പിതാവിൻെറ മാതൃകായോഗ്യമായ ജീവിതത്തെയും, അദ്ദേഹത്തിൻെറ ആയുഷ്ക്കാലത്തും ആയുശ്ശേഷവും അദ്ദേഹം പ്രവൎത്തിച്ചിട്ടുള്ളതും പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതുമായ അത്ഭുതപ്രവൃത്തികളെയുംപററി ഉദ്ബോധജനകങ്ങളായ പ്രസംഗങ്ങൾ നടത്തപ്പെടുകയും ചെയ്തു· വി· കബറിടവും പരിസരങ്ങളും രാത്രി മുഴുവൻ അകമുരുകുന്ന അഭയയാചനകളുടെയും സ്തുതിഗീതങ്ങളുടെയും ശബ്ദത്താൽ സജീവമായി കാണപ്പെട്ടു. 17-ാംതീയതി രാവിലെ വി· ദേവാലയത്തിൽനിന്നും മുഴങ്ങിയ മണിനാദത്തെ തുടൎന്ന് നമസ്ക്കാരം ആരംഭിക്കുകയും വി. കാതോലിക്കാബാവാ തി

---

യിരിക്കുന്നു. ട്രയിനിൽ ആലുവായിൽ ഇറങ്ങിയ തിരുമേനിയെയും ഫാദർ പീലിപ്പോസിനെയും "മലങ്കരസഭാ"മാസിക മാനേജർ റവ. ഫാദർ ററി· സി· ജേക്കബ്ബും കാതോലിക്കാബാവാ തിരുമനസ്സിലെ പ്രൈവററു സെക്രട്ടറി ഡീക്കൻ പി. സി. ഈപ്പനുംകൂടി സ്വീകരിച്ചു 26-ാംതീയതി 5—30-നു കോട്ടയം വൈ. എം.സി.എ. അങ്കണത്തിൽവച്ചു കൂടിയ സ്വീകരണ മീററിങ്ങിൽ വിവിധ ക്രിസ്തീയ വകുപ്പുകാരായ അനേക മഹതീമഹാന്മാർ സംബന്ധിച്ചു. റിട്ട.ഡിസ്ട്രിക്ട് ജഡ്ജി മി· ഏ· ചെറിയാൻ ആദ്ധ്യക്ഷം വഹിച്ചു. റിട്ട. ജഡ്ജി മി. കെ. കെ· തോമസിൻെറ സ്വാഗതപ്രസംഗാനന്തരം അദ്ധ്യക്ഷപ്രസംഗത്തെ തുടൎന്നു തിരുമേനി ആംസ്റ്റർഡാംസമ്മേളനത്തെപ്പററി സുദീർഘമായി പ്രസംഗിച്ചു. (പ്രസംഗം അടുത്തലക്കത്തിൽ)അനന്തരം പൎയ്യടനത്തെപ്പററി ഫാ: കെ. പീലിപ്പോസ് പ്രസംഗിച്ചു. ഉപസംഹാരം എം. ഡി. സിമ്മനാരി ഹൈസ്കൂൾ ഹെഡ്മാസ്റ്റർ മി. വി. ജി· ജോർജ്ജിൻെറ കൃതജ്ഞതാപ്രകടനം ഇവയ്ക്കുശേഷം രാത്രി 7 30-നു യോഗം സമംഗളം പൎയ്യവസാനിച്ചു.

രുമനസ്സുകൊണ്ടു മദ്ബഹായിൽ പ്രത്യേകം തയ്യാറാക്കപ്പെട്ട ത്രോണോസിൽ വി. കുർബാന അർപ്പിക്കുകയും ചെയ്തു. ബാവാതിരുമനസ്സുകൊണ്ടു കുർബാന അർപ്പിച്ചശേഷം പതിവുപോലെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മാർ തോമ്മാദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും വ. ദി. ശ്രീ. കെ. വി. ഗീവറുഗീസ് റമ്പാനും കൂടി മൂന്നിന്മേൽ കുർബാന അർപ്പിച്ചു. വി. കുർബാനമദ്ധ്യേ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കാലംചെയ്ത പരിശുദ്ധ പിതാവിന്റെ ജീവിതാപദാനങ്ങളെ അടിസ്ഥാനപ്പെടുത്തിയും പരിശുദ്ധന്മാരുടെ കാൽപ്പാടുകളെ നാം പിന്തുടരേണ്ടതിന്റെ ആവശ്യകതയെപ്പററിയും സരസമായി പ്രസംഗിച്ചു. അനന്തരം ആശീർവാദം, റാസ എന്നീ ചടങ്ങുകൾ നടന്നു. ഉച്ചയ്ക്കു രണ്ടുമണിക്കുശേഷം കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും ശേഷം തിരുമേനിമാരുടെ സാന്നിദ്ധ്യത്തിലും വൈദികയോഗം നടത്തപ്പെട്ടു. ബാവാതിരുമനസ്സിലെ സാരഗർഭവും ഉപദേശസമ്മിളിതവുമായ ഉപക്രമ പ്രസംഗാനന്തരം മാർ തീമോത്തിയോസ് തിരുമേനിയും വ. ദി. ശ്രീ. ഗീവറുഗീസ് റമ്പാച്ചനും വൈദികരുടെ ചുമതലകളെപ്പററി സവിസ്താരം പ്രതിവാദിച്ചുകൊണ്ടു ഓരോ പ്രസംഗം ചെയ്തു. ഉപസംഹാരം പ്രാർത്ഥന ആശീർവാദം എന്നിവയ്ക്കുശേഷം 4 മണിയോടുകൂടി യോഗം മംഗളമായി പര്യവസാനിച്ചു.

ദേഹാസ്വാസ്ഥ്യംനിമിത്തം മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും, ആംസ്റ്റർഡാംകോൺഫ്റൻസിനു ശേഷം യൂറോപ്പിൽ പര്യടനം നടത്തിക്കൊണ്ടിരിക്കയാൽ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഈ വർഷത്തെ പെരുനാളിൽ സംബന്ധിക്കയുണ്ടായില്ല.

## സിറിയൻ ഓർത്തഡോക്സ് വൈദികയോഗം.

മലങ്കര ഓർത്തഡോക്സ് സിറിയൻ സഭയിൽപെട്ട വൈദികരുടെ ഒരു യോഗം 17-3-124 പകൽ ഒരുമണിക്കു പരുമലസിമ്മനാരിയിൽവച്ചു വികാരി ജനറാൾ വന്ദ്യദിവ്യശ്രീ ഫാദർ അലക്സന്ത്രയോസ് അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. ഉദ്ദേശമായ ഒരു വൈദികയോഗത്തിന്റെ ആവശ്യകതയേയും ആരോഗ്യകരമായ ഇതര പ്രവർത്തന സാദ്ധ്യതകളെയുംകുറിച്ചു ദിവ്യശ്രീമാന്മാരായ ഫാദർ ശങ്കരത്തിൽ മാത്യൂസ്, ഫാദർ കെ. ഗീവറുഗീസ് അഞ്ചൽ, ഫാദർ പി. എസ്. തോമ്മസ് പുത്തൻപുരയിൽ, ഫാദർ കെ. ഡേവിഡ് ബി എ ബി ഡി എന്നിവർ പ്രസംഗിച്ചു. വി. കാതോലിക്കാബാവാ തിരുമേനിയോടും വി. സിംഹാസനത്തോടുമുള്ള വിശ്വാസപ്രമേയം ഐകകണ്ഠ്യേന പാസ്സാക്കിയശേഷം താഴെപ്പറയുന്ന ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

വന്ദ്യ ദിവ്യശ്രീ ഫാദർ അലക്സന്ത്രയോസ് (പ്രസിഡണ്ടു)
ദിവ്യശ്രീ ഫാദർ മാത്യൂസ് ശങ്കരത്തിൽ (ജ.സെക്രട്ടറി)
" കെ.ഗീവറുഗീസ്, അഞ്ചൽ (ഓർഗ.സെക്രട്ടറി)
" തോമ്മസ് കൊററാത്തുവിള
" പീലിപ്പോസ്, പൂവത്തൂർ
" തോമ്മസ്, പുത്തൻപുരയിൽ
" ജോസഫ്, കാക്കശ്ശേരിൽ
" തോമ്മസ്, പനയ്ക്കാമററത്തു
" മാത്യൂസ്, കരിങ്ങണാമററത്തു

യോഗത്തിന്റെ വിവിധ പ്രവർത്തനപരിപാടികളേയും അവശ്യമായ നിയമങ്ങളെയും എഴുതിഉണ്ടാക്കി അടുത്ത പൊതുയോഗത്തിൽ സമർപ്പിക്കുന്നതിനു ഫാ.കെ.ഗീവറുഗീസ്, അഞ്ചൽ, ഫാ.മാത്യൂസ്, ശങ്കരത്തിൽ എന്നിവരെ തെരഞ്ഞെടുത്തശേഷം മൂന്നുമണിക്കു യോഗം പര്യവസാനിച്ചു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ അനുഗ്രഹാശിസ്സുകൾ യോഗത്തിനു ലഭിച്ചു എന്നുള്ളതും പ്രത്യേകം പ്രസ്താവയോഗ്യമാത്രെ.

# The Malankara Sabha.

License No. 4Z5 dated 11 th April 1946 -- Reg. No- T- 141

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്ക് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.



Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.